

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 06 No. 06 THE ONLINE OFFICIAL NEWS BULLETIN 2023 February 11

ദനഹകാലം | SEASON OF EPIPHANY

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 12 Hadbšabo d Anidé Sunday of the All Faithful Departed 8 | 13 91st Memorial of Patriarch Mar Elias III of Antioch (Manjanikkara Dayara) 4 | 14 8 | 15 4 | 16 11th Memorial of Sabha Ratnam Geevarghese Mar Osthathios Metropolitan (St. Paul's Chapel, Mevelikkara) 8 | 17 4 | 18 8 |

ശബോത്ത് 2023 ഫെബ്രുവരി










## മലങ്കരസഭാ ചരിത്രസ്പന്ദനങ്ങൾ

പ. മാത്യൂസ് തൃതീയൻ കാതോലിക്കാബാവായുടെ മലങ്കര സഭ ചരിത്രസ്പന്ദനങ്ങൾ എന്ന ഗ്രന്ഥം ദേവലോകം അരമനയിൽ വച്ച് വിതരണോദ്ഘാടനം നിർവ്വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിന്റെ അവിസ്മരണീയ സംഭവങ്ങളുടെ കാലാനുക്രമണികയാണ് പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ 'മലങ്കര സഭ: ചരിത്രസ്പന്ദനങ്ങൾ' എന്ന ഗ്രന്ഥം. കോവിഡിന്റെ അടച്ചിരിപ്പുകാലം നൽകിയ നിർബ്ബന്ധിത തപസ്സിന്റെ ഒരു ദൈവികദാനമാണ് ഈ കൃതിയെന്ന് പ. ബാവ ആമുഖത്തിൽ വ്യക്തമാക്കുന്നു. മലങ്കരസഭയുടെ സ്വത്വബോധവും സ്വാതന്ത്ര്യവും അടയാളപ്പെടുത്തുന്ന അവിസ്മരണീയ സംഭവങ്ങളുടെ ചരിത്ര വഴികൾ കാലാനുക്രമം അവതരിപ്പിച്ചിരിക്കുന്ന റഫറൻസ് ഗ്രന്ഥം.

## സഹോദരൻ പദ്ധതി: ഒന്നാം വാർഷികം ഞായറാഴ്ച പരുമലയിൽ

പരുമല: പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണയിൽ ആരംഭിച്ച 'സഹോദരൻ സാധുജന ക്ഷേമ പദ്ധതി'യുടെ ഒന്നാം വാർഷികം ഞായറാഴ്ച പരുമല സെമിനാരിയിൽ വെച്ച് നടക്കും. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായാണ് തന്റെ മുൻഗാമിയുടെ സ്മരണാർത്ഥം പദ്ധതി ആരംഭിച്ചത്. ജാതിമത ഭേദമന്യേ വിവിധ ഇനങ്ങളിൽ നിർധനരായ ആളുകൾക്ക് അഞ്ചരക്കോടി രൂപയാണ് ഈ പദ്ധതിയിലൂടെ വിതരണം ചെയ്തത്. ഭവന നിർമ്മാണം, വിദ്യാഭ്യാസം, ചികിത്സ, വിവാഹം, കൂടാതെ വിവിധനിലകളിൽ പ്രയാസപ്പെടുന്നവർക്ക് സാമ്പത്തിക സഹായം നൽകുന്നതിന് ഈ പദ്ധതി മുഖാന്തിരമായി.

തൻറെ ജന്മദിനമായ ഫെബ്രുവരി 12-നു രാവിലെ പരുമല സെമിനാരിയിൽ പരിശുദ്ധ കാതോലിക്കാ ബാവ വിശുദ്ധ കുർബാന അർപ്പിക്കും. തുടർന്ന് പദ്ധതിയുടെ ഒന്നാം വാർഷിക സമ്മേളനം നടക്കും. പരിശുദ്ധ കാതോലിക്കാ ബാവായുടെ സഹോദരന്റെ നിര്യാണത്തിലുള്ള ദുഃഖാചരണം നിലനിൽക്കുന്നതിനാൽ ഒന്നാം വാർഷികത്തിന്റെ ആഘോഷങ്ങൾ ഒഴിവാക്കി.



74-ാം ജന്മദിനം ആഘോഷിക്കുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യുസ് തൃതീയൻ കാതോലിക്കാ ബാവ തിരുമേനിക്ക് പ്രാർത്ഥനാശംസകൾ.



Dr. Yuhanon Mar Diascoros visits Coptic Orthodox Patriarch HH Pope Tawadros II at Cairo.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പുസ്തകം

# വിശുദ്ധ രഹസ്യങ്ങൾ



## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### അദ്ധ്യായം മൂന്ന്

ഈ എഴുത്തിന്റെ മൂന്നാം (അദ്ധ്യായത്തിന്റെ) രണ്ടാം ഭാഗത്തേക്ക് നാം വരുമ്പോൾ ഉറഹായിലെ വിശുദ്ധ യാക്കോബ് കുർബ്ബാന അർപ്പിക്കുന്ന രീതിയേക്കുറിച്ച് തോമസ് കശ്ശീശ്ശായ്ക്ക് എഴുതിയ (കത്തിൽ) പഠിപ്പിച്ചതെങ്ങനെ എന്ന് വിവരിക്കുകയാണ്.

കൂദാശാപരവും ബോധനീയവുമായതും രക്തരഹിതവുമായ കൂറോമ്പോ അഥവാ കുർബ്ബാനയുടെ ക്രമത്തെക്കുറിച്ച് നമ്മുടെ പിതാക്കന്മാർ നമ്മെ ഇങ്ങനെ ഭരമേൽപ്പിച്ചിരിക്കുന്നു. വിശുദ്ധ പുസ്തകത്തിലെ പഴയനിയമവും പുതിയനിയമവും വായിച്ചശേഷം മൂന്ന് പ്രാർത്ഥനകൾ (ചൊല്ലുന്നത്) യുക്തമാണ്. ആദ്യത്തേത് കേൾവിക്കാരുടെ മേലുള്ളതാണ്. കേൾവിക്കാർ പോകട്ടെ എന്ന് ശെമ്മാശ്ശൻ ഉറക്കെ ചൊല്ലി പറയുമ്പോൾ അവർ എപ്പിസ്ക്കോപ്പാ അല്ലെങ്കിൽ കശ്ശീശ്ശായുടെ കയ്യുടെ കീഴിൽക്കൂടെ കടന്നു പോകുന്നു. അപ്പോൾ അവർ കൈവെയ്പ്പ് ലഭിച്ചവരായി കടന്ന് പോകുന്നു. വീണ്ടും എനെർഗൂമെൻ (പിശാചുബാധിതരുടെ) മേലുള്ള പ്രാർത്ഥനയാണ്. പിശാചുബാധിതർ പോകട്ടെ എന്ന് ശെമ്മാശ്ശൻ അട്ടഹസിക്കുമ്പോൾ അവർ എപ്പിസ്ക്കോപ്പാ അല്ലെങ്കിൽ കശ്ശീശ്ശായുടെ കൈക്കീഴിലൂടെ കടന്നുപോകുകയും അവൻ അവരെ ഉപദേശിക്കുകയും ചെയ്യുന്നു. വീണ്ടും മൂന്നാമത്തെ പ്രാർത്ഥന അനുതാപികളുടെ മേൽ നടത്തുന്നതാണ്. വീണ്ടും ശെമ്മാശ്ശൻ അവരെ (പോകുവാൻ) അനുവദിക്കുകയും അവർ നിർഗമിക്കുകയും ചെയ്യുന്നു. ഇവയെല്ലാം സഭയിൽ നിന്ന് അപ്രത്യക്ഷമായിരിക്കുന്നു എങ്കിലും പഴയ സമ്പ്രദായമനുസരിച്ച് ശെമ്മാശ്ശൻ അതാത് സമയങ്ങളിൽ ഇത് ഉറക്കെപ്പറഞ്ഞ് ഓർമ്മിപ്പിക്കുന്നു. ശെമ്മാശ്ശൻ ഇങ്ങനെ പ്രഖ്യാപിച്ചതിനു ശേഷം പള്ളിയുടെ വാതിലുകൾ അടയ്ക്കും. എന്തുകൊണ്ടാണ് ഇപ്രകാരം വാതിലുകൾ അടയ്ക്കുന്നതെന്ന് ഒരു പക്ഷേ ആരെങ്കിലും ചോദിച്ചേക്കാം. അവരോട് ഞങ്ങൾക്ക് പറയാനുള്ളത് വാതിലുകൾ അടയ്ക്കാനുള്ള കാരണം നിശ്ശബ്ദതയിലും വായിൽ നിന്ന് വായിലേക്ക് (വാമൊഴിയായി) രഹസ്യാത്മകമായും ആണ് ഇത് (കുർബ്ബാന) പൂർണ്ണമാക്കപ്പെടുന്നത്. പ്രഥമമായും അതിന് കാരണം കാവ്യന്മാരേയുള്ള (വിജാതീയരോടുള്ള) ഭയം നിമിത്തമാണ്. അതുമൂലം വിജാതീയർ നമുക്കുള്ളത് കേട്ടിട്ട് അവരുടെ ദൈവങ്ങൾക്ക് അർപ്പിക്കാതിരിക്കുവാനാണ്. സോരിലെ രാജാവായ ഹാരാം യേരുശലേമിലെ ദേവാലയം പോലെ നിർമ്മിച്ച് ന്യായപ്രമാണ ബലി അർപ്പിച്ചതുപോലെയും വിജാതീയനായ യൂലിയാനോസ് അവരുടെ പ്രാർത്ഥനകളും ബലികളും നമ്മുടെ രീതിയിൽ അർപ്പിച്ചു, സഭയിലെ കൂദാശപോലെ വിഗ്രഹാരാധന സ്ഥാപിച്ചു.

മൂറോൻ കൂദാശയുടെ സമയത്ത് മൂന്ന് പ്രാർത്ഥനകൾ മാത്രമേ അതിനു മുകളിൽ ചൊല്ലുന്നുള്ളൂ. അതുപോലെ പട്ടംകൊടയിലും കൈവെയ്പ്പിലും ഓരോരോ പ്രാർത്ഥനകളാണ് ഉള്ളത്. അവ നിശ്ശബ്ദമായും അതുപോലെ ശബ്ദം താഴ്ത്തിയുമാണ് അവന്റെ മേൽ ചൊല്ലിയിരുന്നത്. പിന്നീട് ഗുരുക്കന്മാർ അത് വിപുലീകരിച്ചു.

വീണ്ടും ഉറഹായിലെ (എഡേസ്സായിലെ) യാക്കോബ് തോമസ് കശ്ശീശ്ശായിക്കുള്ള മേൽപ്പറഞ്ഞ കത്തിൽ പറയുന്നു മുന്നൂറ്റിപ്പതിനെട്ട് (പിതാക്കന്മാരുടെ) വിശ്വാസ(പ്രമാണം) എഴുതപ്പെട്ടതിനു ശേഷം അതുകൂടെ കുർബ്ബാന തക്സായിൽ കൂട്ടിച്ചേർക്കണമെന്ന് വിധിച്ചു. അതിന്റെ ഉച്ചാരണം കൊണ്ട് ആത്മാക്കളും ഹൃദയങ്ങളും ശരീരങ്ങളും വിശുദ്ധീകരിക്കപ്പെടും. ഇതിനു ശേഷം വാതിലുകൾ അടച്ച് വിശ്വാസികളുടെ മൂന്ന് പ്രാർത്ഥനകളാണ് നടത്തപ്പെടുന്നത്. കുറേ (നാളുകൾക്ക്) ശേഷം തക്സാകളും ചട്ടങ്ങളും കുറേശ്ശെ കുറേശ്ശെ സഭയിൽ ക്രമീകരിച്ചപ്പോൾ വിശ്വാസികളുടെ മേൽ നടത്തിയിരുന്ന ഈ മൂന്ന് പ്രാർത്ഥനകളിൽ ആദ്യത്തേത് സമാധാനത്തിനുള്ള കൗദാശിക അപേക്ഷയായിട്ടും രണ്ടാമത്തേത് കൈവെയ്പ്പിന്റേതും മൂന്നാമത്തേത് മേശ തുറക്കുന്നതിനും വേണ്ടി (അതായത് ശോശപ്പായുടെ മേൽ) ആയിത്തീർന്നു. ഇത് സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറക്കുന്നതിനെ സൂചിപ്പിക്കുന്നു. ഉടൻ ശെമ്മാശ്ശൻ ഉണർത്തിക്കുന്നു ശ്രദ്ധയോടെ നിങ്ങൾ നല്ലവണ്ണം ചിട്ടയായി നിൽക്കണം. ഇത് സൂചിപ്പിക്കുന്നത് ഉടൻതന്നെ പുരോഹിതൻ രഹസ്യങ്ങളുടെ ശുശ്രൂഷ ആരംഭിക്കുന്നു, കൂട്ടം (ജനങ്ങൾ) ശ്രദ്ധയോടെ നിൽക്കുമ്പോൾ പുരോഹിതൻ തിരിഞ്ഞ് ഇപ്രകാരം പറഞ്ഞുകൊണ്ട് സമാധാനം നൽകുന്നു. സ്ലീബായുടെ അടയാളം അവരുടെ മേൽ വരച്ചുകൊണ്ട് നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ. അവർ മറുപടിയായി അങ്ങയുടെ ആത്മാവിന്മേലും (ഉണ്ടായിരിക്കട്ടെ) എന്നു പറയുന്നു.




പിൽക്കാലത്ത് പിതാക്കന്മാർ ഇവ ക്രമീകരിച്ചപ്പോൾ സ്ലീബായുടെ അടയാളം വരയ്ക്കുന്ന സമയത്ത് പിതാവാം ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും പരിശുദ്ധാത്മാവിന്റെ സംബന്ധവും നിങ്ങൾക്കുണ്ടായിരിക്കട്ടെ എന്ന് പറയണമെന്ന് തീരുമാനിച്ചു. ഒരു സ്ലീബായിക്ക് പകരം പുരോഹിതൻ മൂന്നെണ്ണം ജനത്തിന്റെ മേൽ വരയ്ക്കണം.

അലക്സാന്ത്രിയായിലെ പിതാക്കന്മാർ ഇങ്ങനെ പറയുന്നതിന് പകരം കുർബ്ബാന തുടങ്ങുന്നതിന് മുമ്പ് കർത്താവ് നിങ്ങളോടുകൂടെ (ഉണ്ടായിരിക്കട്ടെ) എന്ന് പറയുന്നു.

ഇതിനുശേഷം പുരോഹിതൻ ജനത്തോട് നിങ്ങളുടെ ഹൃദയങ്ങൾ ഉയരത്തിലായിരിക്കണം എന്ന് പറയുന്നു. ജനം ഉത്തരമായി അവനോട് ഞങ്ങളുടെ ഹൃദയങ്ങൾ ഞങ്ങളുടെ കർത്താവിങ്കൽ ആകുന്നു എന്ന് പറയണം. വീണ്ടും അവൻ ഉച്ചത്തിൽ അവരോട് നമുക്ക് കർത്താവിന് നന്ദി കരേറ്റാം. അവർ അവനോട് നീ പറഞ്ഞത് യുക്തവും ന്യായവും ആകുന്നു.

ഈ ചൊല്ലിയ മൂന്ന് (പ്രാർത്ഥനകൾ) മൂലം, അതായത്, അവൻ അവർക്ക് സമാധാനം നൽകിയതും സ്ലീബാകൊണ്ട് അവരെ മുദ്രയിട്ടതും അവർ അവനോട് ഉചിതമായി മറുപടി പറഞ്ഞതും. ഈ അവസാനത്തെ രണ്ട് കാര്യങ്ങൾ കൊണ്ട് അതായത് അവരോട് കൽപ്പിച്ചതും അവനോട് അവർ നിരപ്പായതും (അവന്റെ തീരുമാനത്തോട് യോജിച്ച് അവനോട് കൂടെ നിന്നതും അവൻ അവരോട് കൂടെ നിന്നതും മശിഹായുടെ ഏക ശരീരവും ഏക മനസ്സും ആയതും). ഇവിടെ പുരോഹിതൻ ദൈവത്തിന് നേരേ തിരിഞ്ഞ്, വിശ്വാസികളുടെ ആത്മാക്കളുടെ മോചനത്തിനായി തന്റെ ഏകജാതന്റെ ശരീരവും രക്തവും യാഗമായി ആർക്ക് അർപ്പിക്കുന്നുവോ ആ പിതാവാം ദൈവത്തോട് അവൻ നിരപ്പായ വാക്കുകളിൽ നിന്നും ജനം സമ്മതിച്ചതിൽ നിന്നും തന്റെ വാക്കുകൾ ആരംഭിക്കുന്നു.

പുരോഹിതനും ജനവും കർത്താവിന് നന്ദികരേറ്റുന്നത് യുക്തമാണെന്ന് സമ്മതിക്കുന്നതുകൊണ്ട് അത് യുക്തവും ന്യായവുമാണെന്ന് ഇവിടെ അവർ പറയുന്നു. ഉടൻ, പുരോഹിതൻ തന്റെ പ്രാർത്ഥന ആരംഭിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു, ''തീർച്ചയായും നിന്നെ സ്തുതിക്കുന്നത് യുക്തവും ന്യായവും ആകുന്നു.'' ചുരുങ്ങിയ വാക്കുകളിൽ ദൈവത്തിന്റെ മനുഷ്യനോടുള്ള കൃപയുടെ എല്ലാ ലക്ഷ്യങ്ങളും ഓർത്തുകൊണ്ട്, ആദിയിലെ അവന്റെ സൃഷ്ടികർമ്മം, രണ്ടാമതുള്ള അവന്റെ രക്ഷ നമുക്കുവേണ്ടി തന്റെ ശരീരത്തിലെ കഷ്ടതകൾ നിമിത്തം നിവർത്തിച്ച മശിഹായുടെ രക്ഷാകരപ്രവർത്തനങ്ങൾ. നമുക്കുവേണ്ടി മശിഹാ നിവർത്തിച്ച മറ്റ് കാര്യങ്ങൾ എല്ലാ കുർബ്ബാനയിലും ഏറ്റുപറയുകയും ഓർക്കുകയും ചെയ്യുന്നു.

അതിനു ശേഷം അവൻ പരിശുദ്ധ റൂഹായുടെ ആവാസത്തിനു വേണ്ടിയും പ്രാർത്ഥിക്കുന്നു. അതിനു ശേഷം ഓർമ്മയും നടത്തി കൂറോബോ (കുർബാന) അവസാനിപ്പിക്കുന്നു. കുർബാനയും തക്സായും അവസാനിച്ച ശേഷം ജനങ്ങൾക്ക് സമാധാനം നൽകുകയും സ്ലീബാകൊണ്ട് അവരെ മുദ്രയിടുകയും ചെയ്യുന്നു. ഉടൻ രഹസ്യങ്ങളെ മുദ്രയിടുകയും ഖണ്ഡിക്കുകയും അവയെ വിഭജിക്കുകയും ചെയ്യുന്നു. അപ്പോൾ ശെമ്മാശ്ശൻ കാസോലിക്കി ചൊല്ലുന്നു.

അതിനു ശേഷം സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ എന്ന പ്രാർത്ഥന ചൊല്ലുന്നു. അവർ അതിനു ശേഷം പുരോഹിതൻ ജനത്തിന് വീണ്ടും സമാധാനം നൽകണമെന്ന് അനുശാസിക്കുന്നു.

**കൈവെയ്പ്പിന്റെ പ്രാർത്ഥന നടത്തുന്നു**

അതിനു ശേഷം ത്രിത്വത്തിന്റെ കൃപ ജനത്തിന് നൽകുകയും മൂന്ന് പ്രാവശ്യം സ്ലീബായാൽ അവരെ പരിശുദ്ധ ത്രിത്വത്തിന്റെ കൃപയും ഇത്യാദി ഉണ്ടായിരിക്കട്ടെ എന്നു പറഞ്ഞുകൊണ്ട് മുദ്രകുത്തണം എന്നും കൽപ്പിച്ചിട്ടുണ്ട്. അവർ അങ്ങയുടെ ആത്മാവിനും ഉണ്ടായിരിക്കട്ടെ എന്ന് മറുപടി പറയണം. ഇവയ്ക്ക് ശേഷം പുരോഹിതൻ ജനത്തിനെ സാക്ഷ്യപ്പെടുത്തി പ്രബോധിപ്പിക്കുന്നത് ഈ വിശുദ്ധ ശരീരവും വിശുദ്ധ രക്തവും വെടിപ്പുള്ളവർക്ക് നൽകപ്പെടുന്നു അല്ലാതെ വിശുദ്ധരല്ലാത്തവർക്ക് നൽകുന്നില്ല എന്ന് പറയണമെന്ന് കൽപ്പിച്ചിരിക്കുന്നു. ഇത് അവൻ ഉറക്കെ പറഞ്ഞു സാക്ഷ്യപ്പെടുത്തുകയും ചെയ്തുകൊണ്ട് രഹസ്യങ്ങൾ ഉയർത്തി സാക്ഷ്യത്തിന്നായി ജനങ്ങളെ മുഴുവൻ കാണിക്കുന്നു. ജനം ഉടൻ പരിശുദ്ധനായ ഏക പിതാവ് എന്നിത്യാദി ഉറക്കെ പറയുന്നു. ഇപ്രകാരം അവർ രഹസ്യങ്ങളിൽ സംബന്ധിക്കുന്നു (കൈക്കൊള്ളുന്നു). സ്വീകരണത്തിനു ശേഷം ശരീര-രക്തങ്ങളുടെ സ്വീകരണത്തിന് അർഹരാക്കിയതിന് സ്തുതിയും കൃതജ്ഞതയും ഉണ്ടാകണമെന്ന് അനുശാസിക്കുന്നു. വീണ്ടും കൈവെയ്പ്പിന്റെ പ്രാർത്ഥനയ്ക്ക് ശേഷം ശെമ്മാശ്ശൻ അവരെ ശാന്തമായി പിരിച്ചു വിടണം. ഇതാകുന്നു പിതാക്കന്മാരിൽ നിന്ന് എനിക്ക് ലഭിച്ച പഠിപ്പിക്കലുകൾ. അപ്രകാരം തന്നെ ഞാൻ അത് കൈമാറുന്നു.



കുർബ്ബാനയുടെ വ്യത്യാസങ്ങളെക്കുറിച്ച് നിങ്ങളോട് പറയുന്നത് യുക്തമാകുന്നു. രണ്ട് രീതികളാണ് കുർബാനയുടെ ക്രമീകരണങ്ങളിൽ ഉള്ളത്. ഒന്ന് രഹസ്യങ്ങളുടെ അർപ്പണവും ശുശ്രൂഷയുമാണ്. രണ്ടാമത്തേത് അവയുടെ അനുസ്മരണവുമാണ്. രാജകീയ പട്ടണത്തിലും ഗ്രീക്കുകാരുടെ പ്രദേശങ്ങളിലും നാം അർപ്പിക്കുന്നതുപോലെയാണ് അവരും ചെയ്യുന്നത്. ആദ്യം അർപ്പണം നടത്തുന്നു പിന്നീട് അനുസ്മരണം നടത്തുന്നു. ചിലരുടേത് ദീർഘമായ അനുസ്മരണമാണ് ചിലരുടേത് ഹ്രസ്വമായതും പെട്ടെന്നുള്ളതുമാണ്. അതുകൊണ്ടാണ് പുരോഹിതൻ കർത്താവേ ഞങ്ങൾ ഓർത്തിട്ടുള്ളവരും ഓർക്കാതെ പോയവരേയും ഓർക്കണമേ എന്ന് പറയുന്നത്. അനുസ്മരണങ്ങളുടെ ക്രമം ആരംഭിക്കുന്നത് നാം ഇപ്രകാരം പറഞ്ഞുകൊണ്ടാണ്. വീണ്ടും പരിഭ്രമജനകവും രക്തരഹിതവുമായ ഈ ബലി സകല സഭകളുടേയും മാതാവായി ഇസ്രായേൽ ജനത്തിൽ നിന്ന് അപ്പോസ്തോലന്മാർ ആദ്യമായി സ്ഥാപിച്ച യെരുശലേമിലെ സഭയായ സെഹിയോനു വേണ്ടി നിനക്ക് ഞങ്ങൾ അണയ്ക്കുന്നു. അലക്സന്ത്രിയായിലെ പിതാക്കന്മാർ മറ്റൊരു രീതിയിലാണ് അണയ്ക്കുന്നത്. അവർ ആദ്യം അനുസ്മരണം അഥവാ ഓർമ്മ പൂർത്തിയാക്കുന്നു. അതിനു ശേഷം വിശുദ്ധ കുർബ്ബാനയുടെ ക്രമം നടത്തുന്നു. വേറേയും വ്യത്യാസങ്ങൾ ഉണ്ട്. നമ്മുടെ ഇടയിൽ അനുസ്മരണക്രമത്തിന്റെ അവസാനം ജനം പറയുന്നു ആയിരുന്നതുപോലെ ഇരിക്കുകയും തലമുറകൾ വരേയും ലോകാലോകങ്ങളോളവും സ്ഥിതി ചെയ്യുകയും ചെയ്യുന്നു ആമ്മീൻ. അലക്സാന്ത്രിയായിൽ പുരോഹിതനാണ് ആയിരുന്നതുപോലെ ഇരിക്കുന്നു ഇത്യാദി പ്രാർത്ഥന മുഴുമിപ്പിക്കുന്നത്. ജനങ്ങൾ അന്ത്യത്തിൽ ആമ്മീൻ എന്ന് മാത്രം ചൊല്ലുന്നു. വീണ്ടും വേറേയും മാറ്റങ്ങൾ പല സഭകളിലും ഉണ്ട്. പരിശുദ്ധനായ ഏക പിതാവ് പരിശുദ്ധനായ ഏക പുത്രൻ മുതലായവയ്ക്ക് പകരം ഏക കർത്താവ് പിതാവാം ദൈവത്തിന്റെ മഹത്വത്തിന് ഏക പുത്രനായ യേശു മശിഹാ ആമ്മീൻ എന്ന് ചിലർ പറയുന്നു.

**എത്ര സ്ലീബാ ആകുന്നു എന്ന നിന്റെ ചോദ്യത്തേക്കുറിച്ച്:** ഞാൻ നിന്നോട് പറയുന്ന കാര്യങ്ങൾ നീ മനസ്സിലാക്കണം. മൂന്ന് പ്രാവശ്യം രഹസ്യങ്ങളുടെ മേലും മൂന്ന് പ്രാവശ്യം ജനത്തിന്മേലും റൂശ്മാ ചെയ്യണം എന്നാണ് പിതാക്കന്മാർ നമ്മോട് നിർദ്ദേശിച്ചിരിക്കുന്നത്. ഓരോ പ്രാവശ്യവും മൂന്ന് സ്ലീബാകൾ വീതം വേണം. അപ്രകാരം ഒമ്പത് സ്ലീബാകൾ ശരീരത്തിന്മേലും ഒമ്പത് സ്ലീബാകൾ കാസാ മേലും ഒമ്പത് സ്ലീബാകൾ ജനത്തിന്മേലും. രഹസ്യങ്ങളുടെ മേൽ സ്ലീബാ വരയ്ക്കുന്ന അവസരങ്ങൾ ഇവയാണ്. ഒന്നാമതായി, നാം കുർബ്ബാന അപ്പം എടുത്ത് പിതാവാം ദൈവത്തെയും പുത്രനേയും കാണിച്ചിട്ട്, സ്തോത്രം ചെയ്ത് വാഴ്ത്തി ഇത്യാദി പറയുമ്പോൾ. അപ്രകാരംതന്നെ കാസായുടെ മേലും ഇവ തന്നെ പറഞ്ഞുകൊണ്ട് (മൂന്ന് പ്രാവശ്യം സ്ലീബാ വരയ്ക്കുന്നു). രണ്ടാം പ്രാവശ്യം റൂഹാ ആഹ്വാനത്തിനു ശേഷം (പരിശുദ്ധ റൂഹാ) ആവസിച്ച് ഈ അപ്പത്തെ ആക്കിത്തീർക്കട്ടെ (ഇത്യാദി) നാം പറയുന്ന സമയത്ത് മൂന്ന് പ്രാവശ്യം സ്ലീബാ മുദ്രയിടുന്നു. അതുപോലെ തന്നെ കാസായുടെ മേലും മൂന്ന് സ്ലീബാ (വരയ്ക്കുന്നു). കുർബ്ബാന പൂർത്തിയായതിനു ശേഷം നാം അപ്പം ഖണ്ഡിക്കുമ്പോഴും കാസായിൽ റൂശ്മാ ചെയ്യുമ്പോഴും മൂന്നാം പ്രാവശ്യം (നാം റൂശ്മാ ചെയ്യുന്നു).

**ജനത്തിന്മേലുള്ള സ്ലീബാ:** ആദ്യത്തെ പ്രാവശ്യം, പിതാവാം ദൈവത്തിന്റെ സ്നേഹം (എന്നിത്യാദി) പറയുമ്പോൾ. രണ്ടാം പ്രാവശ്യം, നാം കൂറോബോ പൂർത്തിയാക്കി ഖണ്ഡിപ്പിന് നാം തയ്യാറാകുന്നതിന് മുമ്പ് വലിയവനും നമ്മുടെ








രക്ഷിതാവും ദൈവവുമായ എന്നിത്യാദി ജനത്തിനു നേരേ പറയുമ്പോൾ. മൂന്നാമത്തെ പ്രാവശ്യം, നാം കുർബ്ബാന എല്ലാം പൂർത്തിയാക്കി കഴിയുമ്പോൾ പരിശുദ്ധ ത്രിത്വത്തിന്റെ കൃപ ... ഉണ്ടായിരിക്കട്ടെ എന്നിത്യാദി ജനത്തിന്റെ നേരേ പറയുമ്പോൾ.

ജനങ്ങളുടെ മേൽ സ്ലീബാ വരയ്ക്കുമ്പോൾ പലരും തെറ്റായി രഹസ്യങ്ങളുടെ മേലും വരയ്ക്കാറുണ്ട്. അതായത്, പുരോഹിതനെ അധികാരപ്പെടുത്തിയിരിക്കുന്നത് ഓരോ പ്രാവശ്യവും ജനത്തിന്റെ മേൽ സ്ലീബാ വരയ്ക്കുമ്പോഴും ആദ്യം അവന്റെമേൽ തന്നെ വരയ്ക്കേണം അതിനുശേഷം ബലിപീഠത്തിന് കിഴക്ക് ഭാഗത്തുള്ള ശെമ്മാശ്ശന്മാരുടെ മേലും പിന്നെ വടക്ക് ഭാഗത്തുള്ളവരുടെ മേലും ഉടൻ തെക്ക് ഭാഗത്തുള്ളവരുടെ മേലും അതിനു ശേഷം പടിഞ്ഞാറോട്ട് തിരിഞ്ഞ് ജനത്തിനു നേരേ മൂന്ന് സ്ലീബാ വരയ്ക്കണം. അറിവില്ലാതെ അവർ കിഴക്കുഭാഗത്തുള്ള ശെമ്മാശ്ശന്മാർക്ക് നേരേ വരയ്ക്കേണ്ട സ്ലീബാ രഹസ്യങ്ങളുടെ മേൽ വരയ്ക്കുകയാണ് ചെയ്യുന്നത്. വീണ്ടും നീ അറിയുക, ശെമ്മാശ്ശന്മാർ ഉള്ള ഭാഗത്തൊക്കെ സ്ലീബാ വരയ്ക്കേണ്ടത് ഉചിതമാണ്. ഇല്ല എങ്കിൽ അവർ ഉള്ള ഭാഗത്ത് വരച്ചാൽ മതിയാകും.

വീണ്ടും, ശെമ്മാശ്ശന്മാർ ചൊല്ലുന്ന കാനോനാകളേക്കുറിച്ച് നീ അറിയണം. ശെമ്മാശ്ശൻ ഇല്ലെങ്കിൽ പുരോഹിതൻ അത് ചൊല്ലേണ്ടതില്ല. എന്നാൽ കർത്താവിങ്കലേക്ക് ആകുന്നു, യുക്തവും ന്യായവും ആകുന്നു, പരിശുദ്ധനായ ഏക പിതാവ് മുതലായി ജനം ചൊല്ലേണ്ട മറുപടികൾ കശ്ശീശ്ശാ ഒഴികെ ആരുമില്ലെങ്കിൽ കശ്ശീശ്ശാ വിട്ടുകളയുന്നത് യുക്തമല്ല. കാരണം അവയെല്ലാം തന്നെ അനിവാര്യങ്ങളാണ്. അവ കുർബ്ബാനയുടെ ഭാഗങ്ങളായി എണ്ണപ്പെട്ടിരിക്കുന്നു.

ഇവ നമ്മുടെ കഴിവിനൊത്തവണ്ണം പരിശുദ്ധനായ യാക്കോബിന്റെ കൂറോബോയെക്കുറിച്ചുള്ള എഴുത്തിൽനിന്നും അതുപോലെയുള്ളവയിൽനിന്നും മറ്റ് ജനങ്ങൾ അതർപ്പിക്കുന്നവിധത്തിൽ നിന്നും സ്ലീബായേക്കുറിച്ചും നമ്മിൽ അറിവുണ്ടാകേണ്ടതിന് കൂറോബോയെക്കുറിച്ച് നാം തയ്യാറാക്കുന്ന വ്യാഖ്യാനത്തിലും വിവരണത്തിലും ഉൾപ്പെടുത്തുന്നു.

## അദ്ധ്യായം നാല്

**കുരിശടയാളം രഹസ്യങ്ങളുടെ മേൽ വരയ്ക്കുന്നതിനേക്കുറിച്ചും അവയുടെ എണ്ണം, കൗദാശിക അർത്ഥം എന്നിവയേക്കുറിച്ച്.**

വീണ്ടും കൗദാശികതയേക്കുറിച്ചും അതിന്റെ ഉള്ളിലെ ലക്ഷ്യത്തേക്കുറിച്ചും അന്വേഷിക്കാം.

ഉറഹായിലെ മാർ യാക്കോബ് മേൽ പഠിപ്പിച്ചതുപോലെ ശരീരത്തിന്മേലും രക്തത്തിന്മേലും ഉള്ള കുരിശടയാളം പതിനെട്ടാണ്. അതുപോലെ ശ്ലീഹന്മാരുടെ ശിഷ്യനായ ക്ലിമ്മീസും അവയെക്കുറിച്ച് വളരെ പറയുന്നു. മുകളിലുള്ള ഒമ്പത് ഗണങ്ങളേക്കുറിച്ചും താഴെയുള്ള ഒമ്പത് ഗണങ്ങളേക്കുറിച്ചും അവൻ പഠിപ്പിക്കുന്നു. അതുപോലെ, കുരിശടയാളത്തിന്റെ എണ്ണം പതിനെട്ട് എന്ന് പൗലോസ് ശ്ലീഹായുടെ സ്വർഗ്ഗത്തിലേക്കുള്ള കയറ്റത്തെ അടിസ്ഥാനമാക്കിയുള്ള പാരമ്പര്യമനുസരിച്ച് പരിശുദ്ധനായ ദീവന്നാസ്യോസ് പറയുന്നു. അവൻ ഓരോന്നായി മുഴുവൻ ഗണങ്ങളേയും കണ്ടു. അവന്റെ ശിഷ്യനായ ദീവന്നാസ്യോസിന് പറഞ്ഞുകൊടുത്തിട്ട് അവയെ എഴുതി വയ്ക്കുവാൻ ആവശ്യപ്പെട്ടു. വീണ്ടും, അവൻ വർണ്ണിക്കാൻ കഴിയാത്ത ശബ്ദം കേട്ടു. പിതാവിൽ നിന്നുള്ള പുത്രന്റെ അനാദിയായ ജനനത്തേക്കുറിച്ച് അത് പറഞ്ഞു. ജഡികമായ അവയവങ്ങൾക്ക് അവയെ കാണുവാനോ അല്ലെങ്കിൽ നാവിനാൽ വർണ്ണിക്കുവാനോ കഴിയുകയില്ല. അതുകൊണ്ട് കന്യകമറിയാമിൽ നിന്നുള്ള അവന്റെ ജനനം താഴെ ബലിപീഠത്തിൽ ഓർക്കുന്നതുപോലെ ഇപ്രകാരം പിതാവിൽ നിന്നുള്ള ജനനം കൈകളാൽ തീർക്കപ്പെടാത്തതായ ഉയരത്തിലെ ബലിപീഠത്തിൽ ഉൽഘോഷിക്കപ്പെടുന്നു. തന്മൂലം ശ്ലീഹാ വീണ്ടും അരുളിച്ചെയ്തു, ഭാഗികമായി മാത്രമേ ഞാൻ അറിയുന്നുള്ളൂ. എന്തുകൊണ്ടാണ് നിനക്ക് അത് മനസ്സിലാക്കുവാൻ കഴിയുന്നില്ല എന്ന് ആർക്കും അവനോട് ചോദിക്കുവാൻ സാധിക്കുന്നില്ല.

അതുപോലെ തന്നെ ആചാര്യത്വം ഉയരങ്ങളിൽ നിന്ന് നമ്മിലേക്ക് ഒഴുകി വരുന്നതുകൊണ്ട് റൂശ്മാകളുടെ എണ്ണം പതിനെട്ട്. റൂശ്മാകളുടെ എണ്ണത്താൽ സ്വർഗ്ഗീയരേയും ഭൗമികരേയും അതായത് ഒമ്പത് മുകളിലുള്ള ഗണങ്ങളേയും ഒമ്പത് താഴെയുള്ള ഗണങ്ങളേയും സംയോജിപ്പിക്കുന്നു.

ഗാത്രത്തിന്മേലുള്ള ആദ്യത്തെ മൂന്ന് റൂശ്മാ സൂചിപ്പിക്കുന്നത് പ്രീതിതനാകുന്ന പിതാവിനേയും പ്രീതിപ്പെട്ട പുത്രനേയും ശുദ്ധീകരിക്കുന്നവനായ റൂഹാ



യേയുമാണ്. രണ്ടാമത്തേത് പ്രീതിപ്പെട്ടവനായ പിതാവിനേയും സംപ്രീതി നൽകുന്നവനായ പുത്രനേയും പൂർണ്ണമാക്കുന്ന റൂഹായേയുമാണ്. മൂന്നാം പ്രാവശ്യത്തെ റൂശ്മാ പ്രീതിപ്പെടുന്നവനായ പിതാവ്, അവനിൽനിന്നും സംപ്രീതി നൽകുന്ന പുത്രനേയും പൂർത്തീകരിക്കുന്ന റൂഹായേയുമാണ്. നമ്മുടെ ദൈവമായ കർത്താവ് ഏക കർത്താവാകുന്നു (ആവ 6:4), നമ്മുടെ ദൈവമായ ദൈവം നമ്മെ അനുഗ്രഹിക്കട്ടെ (സങ്കീ 66:7), ദൈവം നമ്മെ അനുഗ്രഹിക്കട്ടെ അവൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ (യെശ 6:3), പരിശുദ്ധാത്മാവ് വരും അത്യുന്നതന്റെ ശക്തി നിന്റെ മേൽ ആവസിക്കും (ലൂക്കോസ് 1:35) എന്നിവയിലൂടെ വലിയവനായ പിതാവ് അവന്റെ ശക്തിയായ പുത്രൻ, പരിശുദ്ധ റൂഹാ എന്നീ മൂന്ന് ആളത്വങ്ങളായ ഈ മൂന്ന് രഹസ്യങ്ങൾ പ്രവാചകത്വത്തേയും ശ്ലൈഹികതയേയും പ്രബോധനത്തേയും പൂർത്തീകരിച്ചു.

രഹസ്യങ്ങളുടെ മേലുള്ള ഈ മൂന്ന് റൂശ്മാകൾ വിദ്വാന്മാർ അവരുടെ കാഴ്ച്ചകളിലൂടെ തങ്ങൾ (എന്തു ചെയ്യുന്നു എന്ന്) മനസ്സിലാക്കാതെ അർപ്പിച്ച ബലിയെയാണ് സൂചിപ്പിക്കുന്നത്.

**വീണ്ടും ഇടയന്മാർ, വിദ്വാന്മാർ, നക്ഷത്രം:** നക്ഷത്രം വെളിവാക്കുന്നത് ദൈവത്വം ഉയരങ്ങളിൽനിന്ന് ആകുന്നു എന്നതാണ്. ഇടയന്മാർ സൂചിപ്പിക്കുന്നത് അവൻ ദൈവത്തിന്റെ കുഞ്ഞാടാകുന്നു എന്നും ഇസ്രായേലിന്റെ ഇടയൻ എന്നുമാണ്. വീണ്ടും വിദ്വാന്മാർ സൂചിപ്പിക്കുന്നത് പാപമുള്ള നമ്മുടെ സ്വഭാവത്തിൽ നിന്ന് പാപമില്ലാതെ അവൻ ജഡം ധരിച്ചു. തിരുശരീര രക്തങ്ങളുടെ മേലുള്ള മൂന്ന് റൂശ്മാകൾ ഈ രഹസ്യങ്ങൾ സൂചിപ്പിക്കുന്നു.

**കൈമണിയേക്കുറിച്ച്:** കൂറോബോയിൽ അടങ്ങിയിരിക്കുന്ന ആത്മീയ അർത്ഥതലങ്ങളിലേക്ക് പ്രവേശിക്കുന്നതിന് മുമ്പ് പ്രാർത്ഥനാ സമയത്ത് ഉപയോഗിക്കുന്ന മണിയേക്കുറിച്ചും അതിന്റെ അർത്ഥത്തേക്കുറിച്ചും സംസാരിക്കുന്നത് ന്യായമാണ്. പ്രാർത്ഥനയും ശുശ്രൂഷകളും ആരംഭിക്കുമ്പോൾ കൈമണി അടിക്കുന്നു. പൂർണ്ണമാക്കപ്പെട്ടവരെ (മാമോദീസാ മുഴുകിയവർ) പ്രാർത്ഥനയ്ക്കായും വീരന്മാരെ ആകൽക്കറുസായിക്കെതിരെയുള്ള യുദ്ധത്തിനായും കൂട്ടിവരുത്തുന്നു. അതായത് ക്രിസ്ത്യാനികളെ ജീവന്റെ ഉറവിടമായ പള്ളിയിലേക്ക് അത് കൂട്ടിവരുത്തുന്നു.

വീണ്ടും, മണി അടിക്കുമ്പോൾ അതിന്റെ ശബ്ദം കേൾക്കുന്നവരായ നമ്മെ നാം വൃക്ഷം മൂലം കൽപ്പന ലംഘിച്ചു എന്നും പറുദീസായിൽ നിന്ന് പുറത്താക്കപ്പെട്ടു എന്നും ബോധ്യം വരുത്തുന്നു. വൃക്ഷംകൊണ്ടുള്ള കുരിശിനാൽ നമുക്ക് പാപത്തിൽ നിന്നും കൽപ്പന ലംഘനത്തിൽ നിന്നും രക്ഷയും ഉണ്ടായി. അതുകൊണ്ട് അതിന്റെ ശബ്ദം നാം കേൾക്കുമ്പോൾ കർത്താവേ എന്റെ അധരങ്ങളെ എനിക്ക് തുറന്നു തരണമേ എന്നു പറയുന്നതുപോലെ നിന്നെ സ്തുതിക്കുവാൻ ഞങ്ങളെ അനുവദിക്കണമേ എന്ന് പറഞ്ഞുകൊണ്ട് നമ്മുടെ മേൽ സ്ലീബായാൽ മുദ്രയിടുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു.

അതുപോലെ, കാഹളം രാജാവിന്റെ സൈന്യത്തെ രാജാവിന്റെ അടുക്കലേക്ക് അവന്റെ ബഹുമതിക്കും മഹത്വത്തിനും ഒന്നിച്ചു കൂട്ടുന്നതുപോലെ നമ്മുടെ രാജാവായ മശിഹായുടെ മഹത്വത്തിനായി മണി നമ്മെ കൂട്ടിവരുത്തുന്നു. അതുപോലെ കാഹളമോ അറിയിപ്പോ രാജാവിന്റെ ഭടന്മാരെ അവന്റെ അടുക്കലേക്ക് സമ്മാനം നൽകുവാനായി കൂട്ടി വരുത്തുന്നതുപോലെ നമ്മുടെ രാജാവായ മിശിഹായുടെ അടുക്കലേക്ക് മണി നമ്മെ അടുപ്പിച്ച് പാപമോചനവും

യാചനകളുടെ മറുപടിയുമാകുന്ന സമ്മാനങ്ങൾ നമുക്ക് നൽകുന്നു. എപ്രകാരം കാഹളമോ അറിയിപ്പോ രാജാവിന്റെ ശത്രുക്കൾക്കെതിരായി യുദ്ധത്തിനോ ആക്രമണത്തിനോ ആയി തന്റെ ഭടന്മാരെ കൂട്ടിച്ചേർക്കുന്നുവോ അതുപോലെ മണി മനുഷ്യരാശിയുടെ ശത്രുവായ സാത്താനെതിരായി പോരാടുവാനായി നമ്മെ കൂട്ടിച്ചേർക്കുന്നു.

എന്നാൽ സെറൂഗിലെ വിശുദ്ധ മാർ യാക്കോബ് അദ്ദേഹത്തിന്റെ ഒരു മെമ്രായിൽ ഇപ്രകാരം പറയുന്നു, നീ മണിയുടെ നാദം കേൾക്കുമ്പോൾ ഉടൻതന്നെ പ്രാർത്ഥനയ്ക്കായി പള്ളിക്കുള്ളിലേക്ക് പാഞ്ഞെത്തണം. അതിന്റെ (മണിയുടെ) ശബ്ദം സാത്താനിൽ പരിഭ്രമം ഉണ്ടാക്കും. കാരണം (ആ നാദം) നീതിമാന്മാരെ അവനെതിരായി യുദ്ധം ചെയ്‌വാൻ ഒന്നിച്ചു കൂട്ടുന്നു. യുദ്ധത്തിനുള്ള സൈന്യംപോലെ ഈ ശബ്ദം ആകൽക്കറുസായുടെ സൈന്യങ്ങൾക്കെതിരെ അവരെ അണിനിരത്തുന്നു. ഇത് മറഞ്ഞിരിക്കുന്ന പിശാചുക്കളെ അവരുടെ സ്ഥലങ്ങളിൽ അവരെ ഭയപ്പെടുത്തുകയും ദൈവപുത്രനെ സ്തുതിക്കുന്ന മാനുഷിക ഗായകസംഘത്തിന്റെ നിരകളിൽ നിന്നും ഓടിക്കുകയും ചെയ്യും. മണിയുടെ ശബ്ദത്താൽ ദുഷ്ടന്റെ സൈന്യത്തെ ഭയപ്പെടുത്തി വീഴ്ത്തും. അതിന്റെ ശബ്ദം കേൾക്കുന്നവർ ദൈവത്തിൽനിന്ന് കരുണ യാചിക്കും. അതിനെ എതിർക്കാതിരിക്കുവാൻ ശ്രദ്ധിക്കുക ആയതിനാൽ ദുഷ്ടന്റെ സ്നേഹിതനാകുവാനും ഇടയാകാതിരിക്കട്ടെ. അതിന്റെ ശബ്ദം കേൾക്കുന്നത് അവൻ വളരെ അധികം വെറുക്കുന്നു കാരണം അത് അവന് എതിരാണ്. സ്ലീബായുടെ എതിരാളികൾക്കും മണിയെ അവരുടെ പ്രദേശങ്ങളിൽ നിന്ന് ഒഴിവാക്കുന്നവർക്കും മൽപ്പാന്മാരുടെ വാക്കുകൾക്ക് എന്ത് (മറുപടി) ആണ് പറയാനുള്ളത്?

**മണി ദേവാലയത്തിൽ അടിക്കണമെന്ന് എവിടെ നിന്നാണ് നീ പഠിച്ചത്?** നാം പറയും, താഴെ പറയുന്ന അനേക ചരിത്രങ്ങളിൽ എഴുതപ്പെട്ടിട്ടുണ്ട്. ദൈവം നോഹയോട് പെട്ടകം ഉണ്ടാക്കുവാൻ കൽപ്പിച്ചപ്പോൾ ഒരു മണി ഉണ്ടാക്കി. പ്രഭാത സമയത്ത് മണി അടിക്കുമ്പോൾ പെട്ടകത്തിന്റെ വേലക്കാർ ഒന്നിച്ച് വന്നിരുന്നു. മധ്യാഹ്ന സമയത്ത് അവരുടെ ഭക്ഷണത്തിന്നായി പിരിഞ്ഞു. സന്ധ്യാസമയത്ത് ജോലിയിൽ നിന്നുള്ള വിശ്രമത്തിന്നായി പോയി. വീണ്ടും നാം പറയുന്നു, മണി മരത്തിൽ നിന്ന് നിർമ്മിച്ചതുകൊണ്ട് മനുഷ്യശബ്ദത്തേക്കാൾ വേഗത്തിൽ സഞ്ചരിച്ച് കേൾക്കുന്നവർ ജനത്തെ പ്രാർത്ഥനയ്ക്കായി കൂട്ടി വരുത്തുകയും ചെയ്യും. ഓടിന്റെ ശബ്ദം ശക്തിയേറിയതും, കഠിനവും മനുഷ്യ ശബ്ദത്തേക്കാൾ അധികമായി കേൾവിക്കാരെ ആത്മീയ യുദ്ധത്തിന് നയിക്കുകയും ചെയ്യുന്നു.

**ദൈവമേ നീ പരിശുദ്ധനാകുന്നു എന്നതിനേപ്പറ്റി**

നാം പറയുകയും സംസാരിക്കുകയും ചെയ്യുന്ന ദൈവമേ നീ പരിശുദ്ധനാകുന്നു എന്നതിനേക്കുറിച്ച് നമുക്ക് സംസാരിക്കാം. മോതിരം കൊണ്ട് മുദ്രയിടുന്നതുപോലെ ഇത് എല്ലാ പ്രാർത്ഥനകളിലുമുണ്ട്. കൽക്കദോന്യർക്കെതിരേയുള്ള വാദപ്രതിവാദത്തിൽ നാം ഇതിനേക്കുറിച്ച് എഴുതിയിട്ടുണ്ട്. ഇപ്പോഴും അതിനേക്കുറിച്ച് അൽപ്പമായി പറയുന്നത് ഉചിതമാണ്. നമ്മുടെ എല്ലാ പ്രാർത്ഥനകളുടേയും ആരംഭത്തിലും അവസാനത്തിലും ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന പ്രാർത്ഥന നാം ചൊല്ലുന്നത് എന്തിനാണ് എന്ന് ചിലർ ചോദിക്കുന്നു. അതിനു മറുപടിയായി പറയുവാനുള്ളത്. ദൈവം തന്റെ ജഡത്തിലുള്ള ക്രൂശീകരണത്തിലല്ലാതെ ഒരു പെരുന്നാളുകളിലും സന്തോഷിക്കുന്നില്ല. ഇത് എഴുത്തുകളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. റൂഹാ വന്നില്ലാഞ്ഞതിനാൽ യേശു അതുവരെ മഹത്വീകരിക്കപ്പെട്ടിരുന്നില്ല (യോഹ. 7:39). അവന്റെ മഹത്വമെന്ന് വിളിക്കപ്പെട്ടിരുന്നത് അവന്റെ കുരിശായിരുന്നു. അവന്റെ കുരിശാരോഹണമായിരുന്നു അവന്റെ മഹത്വമെങ്കിൽ പ്രാർത്ഥനകളിലും കുർബ്ബാനാർപ്പണത്തിലും 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നതിനോട് ചേർത്ത് 'ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ' എന്ന് നാം ചൊല്ലുന്നത് യുക്തമാണ്. പരിശുദ്ധൻ പരിശുദ്ധൻ എന്ന് ദാനീയേൽ പറയുന്നത് മൽപ്പാന്മാർ കേട്ടതുകൊണ്ട് ദൈവമേ നീ പരിശുദ്ധനാകുന്നു എന്നത് എല്ലാ പ്രാർത്ഥനകളിലും രാജകീയ ശാസനങ്ങളിലെ ഒരു മുദ്രയും ഉറപ്പും പോലെ അവർ ക്രമീകരിക്കുകയും ചൊല്ലുവാൻ പഠിപ്പിക്കുകയും ചെയ്തു. മത്തായിയുടെ സുവിശേഷത്തിൽ മാലാഖ സ്ത്രീകളോട് പറഞ്ഞത് അവർ ഇപ്രകാരം കേട്ടു, കുരിശിക്കപ്പെട്ടവനായ യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു എന്ന് എനിക്കറിയാം. അവൻ ഇവിടില്ല. അവൻ പറഞ്ഞതുപോലെ അവൻ ഉയിർത്തെഴുന്നേറ്റു. നമ്മുടെ കർത്താവിനെ വച്ച സ്ഥലം ഇതാ വന്ന് കാണുവിൻ. മാലാഖ യേശുവിനെ അവന്റെ ഉടയവൻ എന്ന് വിളിക്കുകയും അവൻ കുരിശിന്മേൽ തൂക്കപ്പെടുകയും അതായത് അവൻ ക്രൂശിക്കപ്പെടുകയും ചെയ്തു എന്ന് അവൻ ഏറ്റുപറയുകയും അതിൽ ലജ്ജിക്കാതിരിക്കുകയും ചെയ്തത് അവർ കണ്ടപ്പോൾ അവൻ ജഡം ധരിച്ച വചനമാകുന്നു എന്നും ജഡത്തിൽ ക്രൂശിക്കപ്പെട്ടു എന്നും അവർ അറിഞ്ഞു. അതുകൊണ്ട് 'കുരിശിൽത്തറയ്ക്കപ്പെട്ടവനെ' എന്ന സ്തുതി അവർ കൂട്ടിച്ചേർത്തു തന്മൂലം കുരിശിക്കപ്പെട്ടവനായ പുത്രൻ യേശുവും കർത്താവുമല്ലാതെ മറ്റൊരാളല്ല എന്ന് പ്രഖ്യാപിക്കുകയാണ് അവർ ചെയ്യുന്നത്.

**എപ്രകാരമാണ് ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന കീർത്തനം കൈമാറിത്തന്നത്**

ചിലർ പറയുന്നു യൗസേഫ് എന്നു വിളിക്കുന്ന മന്ത്രി അതായത്, പീലാത്തോസിന്റെ മന്ത്രി മശിഹായിൽ വിശ്വസിച്ചിരുന്നതുകൊണ്ട് യേശുവിന്റെ ശരീരം ചോദിച്ചു അവനെ മരത്തിൽ നിന്ന് ഇറക്കി. അവൻ മാലാഖമാരുടെ മൂന്ന് ഗണങ്ങൾ നിൽക്കുന്നത് കാണുവാൻ യോഗ്യനായി. അതിൽ ഒന്ന്, 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നും, രണ്ടാമത്തേത്, 'ബലവാനേ നീ പരിശുദ്ധൻ' എന്നും, മൂന്നാമത്തേത്, 'മരണമില്ലാത്തവനേ നീ പരിശുദ്ധൻ' എന്നും ചൊല്ലി. അവൻ ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ ഞങ്ങളോട് കരുണ ചെയ്യണമേ എന്ന് റൂഹായിൽ ഉറക്കെ ചൊല്ലി.

**ആരാണ് മനുഷ്യരെ ഇങ്ങനെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചത്?** ഇഗ്നാത്തിയോസ് നൂറോനോ ആണ് ഇത് പഠിപ്പിച്ചതെന്ന് ചിലർ പറയുന്നു. ഏശായയുടെ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നത് സ്വീകരിച്ചതാണെന്ന് മറ്റു ചിലർ പറയുന്നു. കാരണം സിംഹാസനത്തിലുള്ള കുരിശിക്കപ്പെട്ടവനെ സ്രാപ്പേന്മാർ ആത്മാവിൽ വാഴ്ത്തുന്നത് പ്രവാചകൻ കണ്ടതിനെ സൂചിപ്പിക്കുന്നു. അതുകൊണ്ട് മൽപ്പാന്മാർ കുരിശിക്കപ്പെട്ടവനെ എന്ന് സ്തുതികീർത്തനത്തിൽ കൂട്ടിച്ചേർത്തു. ഇഗ്നാത്തിയോസ് ഇത് എഴുതി എന്നും പറയുന്നു. യൗസേപ്പും നിക്കോദീമോസും കൂടെ അമ്മാനുവേലിനെ സംസ്കരിക്കുവാനായി വഹിച്ചുകൊണ്ടുവരുന്നത് മാലാഖമാർ കണ്ടപ്പോൾ അവർ മൂന്ന് ഗണമായി മിശിഹായുടെ ശരീരം വഹിച്ചു. പരിശുദ്ധാത്മ പൂർണ്ണരായി ഒന്നാമത്തെ ഗണം ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന സ്തുതികീർത്തനം അവന് ചൊല്ലി. അവൻ ദൈവമായിരിക്കെ അവൻ മനുഷ്യനായിത്തീർന്നതിനാൽ രണ്ടാമത്തെ ഗണം ബലവാനെ നീ പരിശുദ്ധനാകുന്നു എന്ന് ചൊല്ലി. തന്റെ സ്വഭാവത്തിൽ ബലവാനായിരിക്കെ മനുഷ്യർക്കുവേണ്ടി അവൻ ജഡം ധരിക്കുകയും ബലഹീനനേപ്പോലെ കാണപ്പെടുകയും ചെയ്തതിനാൽ മൂന്നാമത്തെ ഗണം മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു എന്ന് പറഞ്ഞു. തനിക്ക് മരണമില്ലാതിരിക്കെ തന്റെ ഇഷ്ടപ്രകാരം മരണമുള്ള നമ്മുടെ തലമുറയുടെ കൂടെ ജീവിക്കുവാൻ വേണ്ടി ശരീരത്തിൽ മരണം അനുഭവിച്ചു. അപ്പോൾ യൗസേഫും നിക്കോദീമോസും ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ ഞങ്ങളോട് കരുണ ചെയ്യണമേ എന്ന് കൂട്ടിച്ചേർത്ത് പറഞ്ഞു. ഈ സ്തുതിഗീതം ശ്ലീഹന്മാർ പഠിപ്പിച്ചു എന്ന് മറ്റു ചിലർ പറയുന്നു. കന്യകയെക്കുറിച്ചുള്ള (മറിയാമിനെക്കുറിച്ചുള്ള) പുസ്തകത്തിൽ സുവിശേഷകനായ യോഹന്നാൻ ഈ സ്തുതി എഴുതിയിട്ടുണ്ടെന്ന് വേറേ ചിലർ പറയുന്നു. മൂശേ ബർക്കീഫായുടെ അഭിപ്രായത്തിൽ ഇഗ്നാത്തിയോസ് നൂറോനോ ആണ് ഇത് നൽകിയത്. നെസ്തോറിയോസിനെ സഭയിൽ നിന്ന് പുറത്താക്കിയ ശേഷം ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ എന്ന് ദൈവമേ നീ പരിശുദ്ധനാകുന്നു എന്നതിൽ കൂട്ടിച്ചേർത്തതാകുന്നു എന്നും അല്ലാതെ അധികം പഴക്കമുള്ളതല്ല എന്നും സ്തുതിഗീതത്തേക്കുറിച്ചുള്ള തന്റെ പ്രസംഗത്തിൽ അതായത് കത്തീഡ്രൽ ഹോമിലികളുടേതിൽ അവസാനത്തേതിൽ വിശുദ്ധ മാർ സേവേറിയോസ് പാത്രിയർക്കീസ് പറയുന്നു. ക്രൂശിക്കപ്പെട്ടവനായ ക്നൂമാ നാലാമത്തെ ആളത്തമായി വ്യാഖ്യാനിക്കപ്പെടാതിരിക്കാനും ത്രിത്വത്തിന് പകരം ചതുർത്വം ഏറ്റുപറയപ്പെടാതിരിപ്പാനും ഒരു പക്ഷേ വിശുദ്ധ സേവേറിയോസിന് തൊട്ടു മുമ്പ് എപ്പിസ്കോപ്പാ ആയിരുന്ന അന്ത്യോക്യയിലെ പത്രോസ് പാത്രിയർക്കീസായിരിക്കാം ഇത് ഇപ്രകാരം ക്രമീകരിച്ചത്. വിശുദ്ധ പത്രോസ് കിഴക്ക് ദേശത്തുനിന്ന് ഇതു കൊണ്ടുവന്നു എന്ന് കൽക്കദോന്യർ പറയുന്നു. എന്നാൽ പടിഞ്ഞാറൻ പ്രദേശങ്ങളിലും തെക്കും വടക്കും ദേശങ്ങളിലും നേരത്തേ തന്നെ ഉണ്ടായിരുന്നു. യേശുവിന്റെ മരണശേഷം അവന്റെ ശരീരം നശിപ്പിച്ചു കളയുവാൻ യഹൂദന്മാർ ആലോചിച്ചിരുന്നു എന്ന് ചില എഴുത്തുകളിൽ പറയുന്നു. എന്നാൽ യൗസേഫ് ഇത് മനസ്സിലാക്കി ധൈര്യപൂർവ്വം പീലാത്തോസിന്റെ അടുക്കൽ ചെന്ന് പുരോഹിതന്മാരുടെ അസൂയയേക്കുറിച്ചും (യേശു) അവർക്ക് നന്മ ചെയ്തതിനെതിരായി ജനത്തിന്റെ മര്യാദകേടിനെക്കുറിച്ചും വളരെ ഉത്സാഹത്തോടെ വാദിച്ചു. പീലാത്തോസ്



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




അവന് കൽപ്പനയും അധികാരവും കൊടുത്തു. അവൻ യേശുവിന്റെ ശരീരം ഇറക്കി സുഗന്ധം ചാർത്തി യഹൂദന്മാരുടെ ഇഷ്ടത്തിനെതിരായി അടക്കം ചെയ്തു.

പുത്രനോട് മാത്രമാണ് ഈ സ്തുതി അർപ്പിക്കുന്നത്. കൽക്കദോന്യർ പറയുന്നതുപോലെ മൂന്ന് ആളത്വങ്ങളോടല്ല. അല്ലെങ്കിൽ നാലാമത്തെ ക്നൂമാ (ആളത്തം) ക്രൂശിക്കപ്പെട്ടു എന്നു തോന്നാം.

വീണ്ടും, ഏശായ കണ്ടതായ സിംഹാസനത്തിലുള്ളതും സ്രോപ്പേന്മാർ അവനെ സ്തുതിക്കുന്നതുമായവൻ ആരാണെന്ന് ഞങ്ങൾക്ക് വെളിവാക്കുക. യഹൂദന്മാർ പറയുന്നതുപോലെ പിതാവിനെ ആണ് അവൻ കണ്ടതെന്ന് നീ പറഞ്ഞാൽ, ത്രിത്വസ്തുതി നാം പിതാവിനാണ് അർപ്പിക്കുന്നത് എന്നു വരും. എന്നാൽ യൂഹാനോൻ സുവിശേഷകനിൽ നിന്ന് മനസ്സിലാക്കുന്നതുപോലെ അവൻ ത്രോണോസിൽ ഇരിക്കുന്നത് അവൻ കണ്ടു സ്രാപ്പേന്മാർ അവന് മഹത്വം പാടി എഴുതിയിരിക്കുന്നത് പുത്രനേക്കുറിച്ചാണ്. അവൻ ഇപ്രകാരം പറയുന്നു, "എശയ്യാവ് അവന്റെ മഹിമ കണ്ട് അവനേക്കുറിച്ച് ഇപ്രകാരം പറഞ്ഞു" (യോഹ. 12:41). അതുപോലെ പരിശുദ്ധനായ കൂറീലോസ് യെശയ്യാവിന്റെ വെളിപാടിനെക്കുറിച്ച് വിവരിക്കുമ്പോൾ സുവിശേഷകനോട് യോജിച്ചുകൊണ്ട് ദർശനത്തിൽ മനുഷ്യാവതാരം ചെയ്യുവാനിരിക്കുന്ന പുത്രനെയാണ് സ്രോപ്പേന്മാർ മഹത്വപ്പെടുത്തിയത് എന്ന് വിവരിക്കുന്നു.

ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന് നാമും അവനോട് പറയുന്നു. അവൻ ധനവാനായിരിക്കെ അവൻ വ്യത്യാസം കൂടാതെ ദരിദ്രനായ മനുഷ്യനായിത്തീർന്നു. എന്നാൽ അവൻ മനുഷ്യനായിത്തീർന്നപ്പോഴും അവൻ ദൈവമായി കാണപ്പെട്ടു.

ബലവാനേ നീ പരിശുദ്ധനാകുന്നു എന്നതുകൊണ്ട് നാം അർത്ഥമാക്കുന്നത്, വചനം നമുക്കുവേണ്ടി ജഡമെടുത്ത് ബലഹീനനായി കാണപ്പെട്ടപ്പോൾ, അവൻ കഷ്ടതകൾക്ക് അതീതനായിരുന്നു, അവൻ ആകൽക്കറുസായേ ജയിച്ചു എന്നീ രണ്ടു കാര്യങ്ങളിൽ അവൻ ശക്തനായി നിലനിന്നു.

മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു എന്നതിനേക്കുറിച്ച്: അവൻ ജഡത്തിൽ മരണം അനുഭവിച്ചു എങ്കിലും ദൈവത്തേപ്പോലെ മരണമില്ലാത്തവനായി സ്ഥിതി ചെയ്തതുകൊണ്ട് വചനത്തെ നാം വാഴ്ത്തുന്നു.

ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ എന്നതിനേക്കുറിച്ച്: നമുക്കുവേണ്ടി കുരിശിലെ മരണത്തോളം ജഡത്തിൽ അവൻ വന്നു, ഞങ്ങളോട് കരുണ ചെയ്ത് ഞങ്ങളെ രക്ഷിച്ചതുകൊണ്ട് നാം അവന് നന്ദി കരേറ്റുന്നു.

(തുടരും)




**ബോംബെ ഭദ്രാസന സഹായ മെത്രാപ്പോലീത്തായായി നിയമിതനായ ഡോ. ഗീവർഗീസ് മാർ തെയോഫിലോസിന് ബോംബെ ഓർത്തഡോക്സ് കൺവൻഷനിൽ ഔദ്യോഗിക സ്വീകരണം നൽകി.**

## എത്യോപ്യൻ സഭയിൽ വിഘടിതവിഭാഗം; 28 പേർക്ക് മുടക്ക്

ആഡിസ് അബാബാ: എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ രൂപപ്പെട്ട വിഘടിത വിഭാഗത്തിന് നേതൃത്വം നൽകിയ മൂന്ന് മെത്രാന്മാരെയും അവർ വാഴിച്ച 25 മെത്രാന്മാരെയും മുടക്കി. ആർച്ച്ബിഷപ്പുമാരായ സേവിറോസ്, എവുസ്താത്തിയോസ്, സേനാ മർക്കോസ് എന്നിവരെയും സിനഡിൻറെ അറിവോ സമ്മതമോ കൂടാതെ ജനുവരി 22-ന് അവർ ബിഷപ്പുമാരായി വാഴിച്ച 25 സന്യാസിമാരെയുമാണ് മുടക്കിയത്. തലേന്ന് ആരംഭിച്ച അടിയന്തിര സിനഡിന്റെ നിശ്ചയപ്രകാരം ജനുവരി 26-നാണ് മുടക്ക് പ്രഖ്യാപിച്ചത്. 26 പേർ വാഴിക്കപ്പെട്ടെങ്കിലും ഒരാൾ നിലപാട് മാറ്റി ക്ഷമാപണക്കത്ത് കൊടുത്തതുകൊണ്ടാണ് നടപടിയിൽ നിന്ന് ഒഴിവാക്കിയത്. മറ്റൊരു സന്യാസി കൂടി നിലപാട് മാറ്റിയതായി അറിയുന്നു.

ഒറോമിയാ വംശീയ-ഭാഷാ-സംസ്കാരിക പ്രശ്നങ്ങളാണ് ഭിന്നതയുടെ അടിസ്ഥാന കാരണം. കോപ്റ്റിക് ഓർത്തഡോക്സ് സഭ വിഘടിതവിഭാഗത്തെ അംഗീകരിക്കുകയില്ലെന്നും കാനോനിക പാത്രിയർക്കീസ് ആബൂനാ മത്ഥിയാസിനെ പിന്തുണയ്ക്കുന്നതായും അറിയിച്ചു. മലങ്കരസഭയും ആബൂനാ മത്ഥിയാസിനെ ഐക്യദാർഢ്യം അറിയിയിച്ചിട്ടുണ്ട്. എന്നാൽ എത്യോപ്യൻ സർക്കാർ വിഘടിതവിഭാഗത്തെ പിന്തുണയ്ക്കുന്നതായി സംശയിക്കപ്പെടുന്നു.



## ജറുസലേം മുൻ പാത്രിയർക്കിസ് ഐറേനിയോസ് കാലം ചെയ്തു

ജറുസലേം ഗ്രീക്ക് ഓർത്തഡോക്സ് മുൻ പാത്രിയർക്കീസ് ഐറേനിയോസ് (83) കാലം ചെയ്തു. ജനുവരി 10-ന് ഏതൻസിൽ വച്ചായിരുന്നു അന്ത്യം. ജന്മസ്ഥലമായ ഗ്രീസിലെ സാമോസിൽ കബറടക്കപ്പെട്ടു.

2001 മുതൽ 2005 വരെയാണ് ജറുസലേമിലെ 140-ാം പാത്രിയർക്കീസ് ആയിരുന്നത്. 2005-ൽ സ്ഥാനഭ്രഷ്ടനായി ഒരു സന്യാസിയായി തരംതാഴ്ത്തപ്പെട്ടു ജീവിക്കുകയായിരുന്നു. ജറുസലേമിലെ സഭാ വക സ്വത്തുക്കൾ യഹൂദന്മാർക്ക് വിറ്റതുമായി ബന്ധപ്പെട്ട ആരോപണങ്ങളെ തുടർന്നാണ് സിനഡ് അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയത്. തുടർന്ന് തെയോഫിലോസ് മൂന്നാമൻ പാത്രിയർക്കീസായി.

സ്ഥാനഭ്രഷ്ടനാക്കിയ നടപടി ഐറേനിയോസ് അംഗീകരിച്ചിരുന്നില്ല. പാത്രിയർക്കേറ്റ് ആസ്ഥാനത്തു തന്നെ മുകൾനിലയിൽ ഒരു മുറിയിൽ സ്വയം പൂട്ടപ്പെട്ടു കഴിയുകയായിരുന്നു. 2015 നവംബറിൽ ഒരു ശസ്ത്രക്രിയയെ തുടർന്ന് വിശ്രമത്തിലായിരുന്നപ്പോൾ തെയോഫിലോസ് അദ്ദേഹത്തെ സന്ദർശിച്ചു. 2016 മാർച്ചിൽ തെയോഫിലോസിന് നൽകിയ ഒരു സ്വീകരണത്തിൽ ഐറേനിയോസ് അപ്രതീക്ഷിതമായി പ്രത്യക്ഷപ്പെടുകയും പരസ്പരം ആശ്ലേഷിക്കുകയും ചെയ്തത് മാധ്യമശ്രദ്ധ ആകർഷിച്ചു. ഐറേനിയോസ് 2019-ൽ ജന്മരാജ്യമായ ഗ്രീസിലേക്കു മടങ്ങി ശിഷ്ടകാലം അവിടെ ജീവിച്ചു വരികയായിരുന്നു.

# "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും"

## വാങ്ങിപ്പോയവരുടെ ഞായർ (ആനീദേ)

## വി. ലൂക്കോസ് 12: 32-49



### ഫിലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

നമ്മുടെ കർത്താവിന്റെ പുനരുത്ഥാനപ്പെരുന്നാളിലേക്കുള്ള ഒരുക്കകാലഘട്ടമായ വിശുദ്ധ വലയനനോമ്പാകുന്ന തീർത്ഥയാത്ര ആരംഭിക്കുന്നതിനു മുമ്പായി സകല വാങ്ങിപ്പോയവരെയും നാം ഓർക്കുന്നു. കാരണം ഈ തീർത്ഥയാത്ര നാം തനിയെ അല്ല നയിക്കുന്നത്. നമ്മോടൊപ്പം സകല പൂർവ്വികരായ വാങ്ങിപ്പോയവരും സഹയാത്രികരായിട്ടുണ്ട്. നമ്മുടെ ആരാധനയിലും ഇവരുടെ സാന്നിദ്ധ്യം ഉണ്ട് എന്ന് നാം വിശ്വസിക്കുന്നു. "ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയ ഒരു സമൂഹം നമുക്കുചുറ്റും നിൽക്കുന്നതുകൊണ്ട് സകല ഭാരവും മുറുകെ പറ്റുന്ന പാപവും വിട്ട് നമുക്ക് മുമ്പിൽ വെച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക" (എബ്രായർ 12:1). നമുക്ക് ഈ വിശ്വാസം കൈമാറിതന്ന മാതാപിതാക്കളെയും ഗുരുക്കന്മാരെയും നാം ഓർക്കുന്നത് ഏറ്റവും ശ്രേഷ്ഠവും അനുഗ്രഹകരവുമായ കാര്യമാണ്.

വിശുദ്ധ വേദപുസ്തകം നാം പഠിക്കുമ്പോൾ പഴയനിയമകാലം മുതൽ തന്നെ പരേതരെ ഓർക്കുന്ന ഒരു പാരമ്പര്യം നമുക്ക് കാണുവാൻ സാധിക്കും. പഴയനിയമത്തിൽ മരിച്ചു എന്നു പറയുന്നതിനു പകരം "പ്രാണനെ വിട്ടു പിതാക്കന്മാരോടു ചേർന്നു'' എന്ന പ്രയോഗമാണ് ഉപയോഗിച്ചിരിക്കുന്നത്. "അബ്രഹാം വയോധികനും കാലസമ്പൂർണ്ണനുമായി നല്ല വാർദ്ധക്യത്തിൽ പ്രാണനെ വിട്ടു മരിച്ചു തന്റെ ജനത്തോടു ചേർന്നു'' (ഉൽപ്പത്തി 25:8). "യാക്കോബ് കാൽ കട്ടിലിന്മേൽ എടുത്തുവച്ചിട്ട് പ്രാണനെ വിട്ടു തന്റെ ജനത്തോടു ചേർന്നു" (ഉൽപ്പത്തി 49:33). "നിന്റെ സഹോദരനായ അഹരോൻ ഹോർ പർവ്വതത്തിൽ വച്ചു മരിച്ചു തന്റെ ജനത്തോടു ചേർന്നതുപോലെ നീ കയറുന്ന പർവ്വതത്തിൽ വച്ച് നീയും മരിച്ച് നിന്റെ ജനത്തോടു ചേരും" (ആവർത്തനം 32:50). ഈ ലോകത്തിലെ ജീവിതത്തിനുശേഷം പിതാക്കന്മാരോടുള്ള സജീവ ബന്ധത്തിലേക്കാണ് പ്രവേശിക്കുന്നത് എന്ന സൂചനയാണ് ഈ വാക്യങ്ങളിൽകൂടി നൽകുന്നത്. അതുപോലെ മൃതശരീരം വളരെ പവിത്രമായി സംസ്കരിക്കുന്നതിനും ആ സ്ഥലം തലമുറയായി സംരക്ഷിക്കുന്നതിനും ശ്രദ്ധിക്കുന്നതായി നാം കാണുന്നു. യാക്കോബ് മരിച്ചപ്പോൾ തന്റെ പിതാവിനെ അടക്കുവാനായി യോസഫ് മിസ്രയീമിൽ നിന്ന് കനാൻ നാട്ടിൽ പൂർവ്വികരുടെ കല്ലറയിൽ തന്നെ കൊണ്ടു പോകുന്നതായി ഉൽപ്പത്തി 50-ാം അദ്ധ്യായത്തിൽ നാം വായിക്കുന്നു. കൂടാതെ ജോസഫ് തന്റെ മക്കളെക്കൊണ്ട് സത്യം ചെയ്യിക്കുന്നത് ദൈവം അവരെ കനാൻ നാട്ടിലേക്ക് കൊണ്ടുപോകുമ്പോൾ തന്റെ അസ്ഥികൾ കൂടി കൊണ്ടുപോകണം എന്നാണ്. ശനിയാഴ്ചയുടെ സന്ധ്യാപ്രാർത്ഥനയിൽ നാം ഇപ്രകാരം പാടുന്നു

> "ദൈവത്തിൻ തിരുനാമത്തിൽ - ചൊന്നാൻ സോദര-
> രൊടു യൗസേ-പ്പവസാനം മൃതിവേളയിൽ
> മിസറേമീന്നെന്നസ്ഥികളും - പോകേണം
> കൊണ്ടെൻ പ്രിയരേ - താങ്ങും നിങ്ങളെ നിഖിലോൺ"

വിശുദ്ധ വേദപുസ്തകത്തിൽ മരണം രണ്ടു തലത്തിൽ അർത്ഥമാക്കുന്നു. (1) ശാരീരിക മരണം (2) ആത്മീയ മരണം. ആത്മാവും ശരീരവും വേർപിരിഞ്ഞ് ശരീരം മണ്ണിൽ നിന്ന് എടുക്കപ്പെട്ടിരിക്കയാൽ മണ്ണിലേക്ക് ആത്മാവ് അതിനെ നൽകിയ ദൈവത്തിങ്കലേക്കും ചേർക്കപ്പെടുന്നു. വി. വേദപുസ്തകത്തിൽ ശാരീരിക മരണം ആദ്യം പ്രാപിച്ച വ്യക്തി ഹാബേൽ ആയിരുന്നു എന്നു നാം വായിക്കുന്നു. (ഉൽപ്പത്തി 4:8). ജനിക്കുന്ന ഏവർക്കും മരണം നിശ്ചയമായും ഉണ്ട് എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. ശാരീരിക മരണം പ്രാപിച്ചവർക്ക് മരണശേഷവും ദൈവസംസർഗ്ഗം സാദ്ധ്യമാണെന്ന് വി. വേദപുസ്തകം സാക്ഷിക്കുന്നു. മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ രക്ഷയും വീണ്ടെടുപ്പും ഉറപ്പുവരുത്തുവാൻ ക്രിസ്തുവിന്റെ മരണവും ഉയിർപ്പും മൂലം സാദ്ധ്യമായി. ''ആദാമിൽ എല്ലാവരും മരണത്തിനു വിധേയരാകുന്നതുപോലെ ക്രിസ്തുവിൽ എല്ലാവർക്കും പുനരുത്ഥാനത്തിനുള്ള വാഗ്ദാനം ലഭിച്ചു." ( 1 കോരിന്ത്യർ 15:22). യേശുതമ്പുരാൻ അരുൾചെയ്യുന്നു "ഞാൻ മരിച്ചവരുടെ ദൈവമല്ല, ഞാൻ അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ദൈവമാണ്" (വി. മത്തായി 22:32).



മറുരൂപമലയിൽ നൂറ്റാണ്ടുകൾക്കു മുമ്പ് മരിച്ച മോശയോടും ഉടലോടെ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ട ഏലിയാവിനോടും തനിക്ക് സരുശലേമിൽ സംഭവിക്കാൻ പോകുന്ന കഷ്ടാനുഭവത്തെക്കുറിച്ചും നിര്യാണത്തെക്കുറിച്ചും കർത്താവ് ചർച്ച ചെയ്യുന്നു. കാൽവറിയിൽ തന്നോടൊപ്പം ക്രൂശിക്കപ്പെട്ട കള്ളനോടു വാഗ്ദാനം നൽകുന്നത് നീ ഇന്ന് (മരണാനന്തരം) എന്നോടുകൂടെ പറുദീസായിൽ ഇരിക്കും (വി. ലൂക്കോസ് 23:43). 1 പത്രോസ് 4:6-ൽ ക്രിസ്തു മരിച്ചവരോടു സുവിശേഷം അറിയിച്ചു എന്നു നാം വായിക്കുന്നു. ഇതിൽകൂടി മരണാനന്തരം മനുഷ്യാത്മാക്കൾക്ക് ലഭിക്കുന്ന അനുഭവം വ്യക്തമാക്കുന്നു. അവർക്ക് സുവിശേഷം കേൾക്കുവാനും ദൈവത്തോടു സംസർഗ്ഗം നടത്തുവാനും അനുതപിക്കുവാനും കഴിയും എന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ഒരു വിശ്വാസിക്ക് മരണമില്ല. അവൻ ക്രിസ്തുവിനോട് ചേർക്കപ്പെട്ട് നിത്യജീവന് അവകാശിയായി തീരുന്നു (എബ്രായർ 2:9). പ്രഭാതത്തിന്റെ ഏവൻഗേലിയോൻ വായനയിൽ നാം ഇപ്രകാരം വായിക്കുന്നു. "ആമേൻ ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുകയും കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന നാഴിക വരുന്നു" ....കല്ലറകളിൽ ഉള്ളവർ എല്ലാവരും അവന്റെ ശബ്ദം കേട്ട്, നന്മ ചെയ്തവർ ജീവനായും തിന്മ ചെയ്തവർ ന്യായവിധിക്കായും പുനരുത്ഥാനം ചെയ്യുവാനുള്ള നാഴികവരുന്നു (വി. യോഹന്നാൻ 5: 25-29).

സകല വാങ്ങിപ്പോയ വിശ്വാസികളെയും ഓർക്കുന്ന ഈ ദിവസത്തെ വേദഭാഗം വി. ലൂക്കോസ് 12-ാം അദ്ധ്യായം 32 മുതൽ 49 വരെയുള്ള വേദഭാഗങ്ങളാണ്. പഴയനിയമ വായനയിൽ ആവർത്തനപ്പുസ്തകം 34-ന്റെ 1 മുതൽ 12 വരെയുള്ള വേദഭാഗങ്ങളാണ്. പഴയനിയമ വായനയിൽ ആവർത്തനപ്പുസ്തകം 34-ന്റെ 1 മുതൽ 12 വരെയുള്ള ഭാഗത്ത് 120 വയസ്സുള്ളവനായി മോവാബ് ദേശത്തുവച്ച് മോശ മരിക്കുന്നതായും മോശയുടെ മരണശേഷം യിസ്രായേൽമക്കൾ 30 ദിവസം മോശയെക്കുറിച്ച് വിലാപം കഴിക്കുന്നതായും വായിക്കുന്നു. കൂടാതെ യോശുവാ 24: 29 മുതൽ 30 വരെയുള്ള വേദഭാഗത്ത് യോശുവയുടെ മരണത്തെക്കുറിച്ചും അഹരോന്റെ മകനായ എലയാസറിന്റെ മരണത്തെക്കുറിച്ചും വിവരിക്കുന്നു. ഉണങ്ങിയ അസ്ഥികൾ മാംസംവച്ച് ജീവിച്ച് ജീവനുള്ള ദേഹിയായി തീർന്ന് സൈന്യമായി മാറുന്നതായും വായിക്കുന്നു. മക്കാബിയരുടെ

രണ്ടാം പുസ്തകത്തിൽ നിന്നുള്ള വായനയും ഇന്നത്തെ പഴയനിയമ വായനയിൽ ക്രമീകരിച്ചിരിക്കുന്നു. അന്യദേവന്മാരുടെ ചിത്രവും വഹിച്ച് യുദ്ധം ചെയ്ത് അതിൽപ്പെട്ടുപോയ പടയാളികൾക്ക് വേണ്ടി യൂദാമക്കാമ്പി പാപപരിഹാരബലി നടത്തുവാനായി ധനശേഖരണം നടത്തുന്നതായി പ്രതിപാദിച്ചിരിക്കുന്നു.

ശ്ലീഹാവായനയിൽ വിശുദ്ധ യാക്കോബിന്റെ ലേഖനം 4: 6 മുതൽ 5:6വരെ വായിക്കുന്നു. നാളെ നിങ്ങൾ ഇത് ഒക്കെ ചെയ്യും എന്ന് ചിന്തിക്കുന്നവരേ നാളത്തെ ദിവസത്തെക്കുറിച്ച് നിങ്ങൾ അറിയുന്നില്ല. നിങ്ങളുടെ ജീവൻ അല്പ നേരത്തേക്ക് കാണുന്നതും പിന്നെ മറഞ്ഞുപോകുന്നതുമായ ആവിയല്ലയോ. കർത്താവിന് ഇഷ്ടമുണ്ടെങ്കിൽ ഞങ്ങൾ ജീവിച്ചിരുന്ന് ഇന്നതു ചെയ്യും എന്ന ല്ലയോ പറയേണ്ടത് എന്ന് വായിക്കുന്നു. കോരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനം 15-ാം അദ്ധ്യായം 20 മുതൽ 28 വരെയുള്ള ഭാഗത്ത് അവസാന ശത്രുവായ മരണം നീങ്ങിപ്പോകുന്ന കാര്യം വിവരിക്കുന്നു. ആദാമിൽ എല്ലാവരും മരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാവരും ജീവിക്കുന്നു എന്ന പ്രത്യാശ നൽകുന്നു.

ഇന്നത്തെ ഏവൻഗേലിയോൻ ഭാഗത്ത് സ്വർഗ്ഗത്തിൽ പഴകിപ്പോകാത്ത നിക്ഷേപം സൂക്ഷിക്കുവാൻ ആഹ്വാനം ചെയ്യുന്നു. നമ്മുടെ നിക്ഷേപം ഇരിക്കുന്നിടത്ത് നമ്മുടെ ഹൃദയവും ഇരിക്കുന്നു. അതിനാൽ നമ്മുടെ നിക്ഷേപം ദൈവത്തിങ്കലാകുവാൻ നാം ശ്രദ്ധിക്കണം. കള്ളൻ അടുക്കയോ പുഴു കെടുക്കുകയോ ചെയ്യാത്ത സ്വർഗ്ഗത്തിൽ നിക്ഷേപം നിങ്ങൾക്ക് ഉണ്ടാക്കിക്കൊൾവിൻ. നിങ്ങളുടെ അരകെട്ടിയും വിളക്കുകത്തിയും ഇരിക്കട്ടെ. യജമാനൻ വരുന്ന സമയം ഉണർന്നിരിക്കുന്നവരായി കാണുന്ന ദാസന്മാർ ഭാഗ്യവാന്മാർ. നിനയാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ട് ഒരുങ്ങിയിരിപ്പിൻ (12: 35-40). ഈ വേദഭാഗത്ത് കർത്താവിന്റെ രണ്ടാമത്തെ വരവ് എപ്പോൾ സംഭവിക്കും എന്നറിയാത്തതിനാൽ ഒരുങ്ങിയിരിപ്പിൻ. എപ്രകാരം നാം ഒരുങ്ങിയിരിക്കണം എന്ന് ഈ വേദഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു. ജാഗ്രതയോടെ, വിശ്വസ്തതയോടെ, പ്രത്യാശയോടെ നാം ഒരുങ്ങി കാത്തിരിക്കുക.

**1. ജാഗ്രതയോടെ കാത്തിരിക്കണം**

അരകെട്ടിയും വിളക്കുകത്തിയും കൊണ്ടിരിക്കട്ടെ. എപ്പോഴും അരകെട്ടിയും വിളക്കുകത്തിയും ഇരിക്കണമെങ്കിൽ ഇവിടെ ജാഗ്രത ആവശ്യമാണ്. അരയും വിളക്കും നമ്മുടെ ആത്മീയവും ലൗകീകവുമായ ഒരുക്കത്തെ സൂചിപ്പിക്കുന്നു. എപ്പോഴും നാം ആത്മീയമായും ലൗകീകമായും ഒരുക്കമുള്ളവരായിരിക്കണം എന്ന സൂചന ഇവിടെ നിന്ന് ലഭിക്കുന്നു. "ഉറങ്ങുന്നവനേ ഉണർന്ന് മരിച്ചവരുടെ ഇടയിൽ നിന്ന് എഴുന്നേൽക്ക. എന്നാൽ ക്രസ്തു നിന്റെമേൽ പ്രകാശിക്കും." (എഫേസ്യർ 5:14). പാപത്തിൽ വീഴാതെ ഉണർന്ന് ജാഗ്രതയോടെ ഈ ലോകത്തിൽ ജീവിക്കണം എന്ന് നമ്മെ ഉദ്ബോധിപ്പിക്കുന്നു. രാത്രിയിലെ ഏതു യാമത്തിൽ വന്നാലും രണ്ടാമത്തെയോ, മൂന്നാമത്തെയോ എപ്പോൾ വന്നാലും ജാഗ്രതയുള്ളവർ ആയിരിക്കണം. രണ്ടാമത്തെയോ, മൂന്നാമത്തോയോ യാമം എന്നു പറയുന്നത് രാത്രിയുടെ ഏറ്റവും അഗാധമായ സമയം. ഇത് രണ്ടാമത്തെ വരവിന്റെ അപ്രതീക്ഷിതത്വത്തെ സൂചിപ്പിക്കുന്നു. ഈ മൂന്ന് യാമങ്ങളെ മനുഷ്യന്റെ മൂന്ന് പ്രായങ്ങളെ സൂചിപ്പിക്കുന്നു. ഒന്നാമത്തെ യാമം ബാല്യം, രണ്ടാമത്തെ യാമം യൗവനം, മൂന്നാമത്തെ യാമം വാർദ്ധക്യം എന്നിവയെ സൂചിപ്പിക്കുന്നു. രണ്ടാമത്തെയും മൂന്നാമത്തെയും യാമത്തിൽ കൂടുതൽ ശ്രദ്ധാലുക്കൾ ആകണം. കാരണം ബാല്യകാലത്തെ അപേക്ഷിച്ച് യൗവനകാലത്തും വാർദ്ധക്യകാലത്തുമാണ് നാം കൂടുതൽ പരീക്ഷണങ്ങളിൽ അകപ്പെട്ട് ക്രിസ്തുവിൽ നിന്ന് അകലുവാൻ സാധ്യത ഏറെയുള്ളത്. ആയതിനാൽ ഈ കാലഘട്ടത്തിൽ നാം കൂടുതൽ ജാഗ്രതയോടുകൂടി ജീവിക്കണം. കാരണം പാപം വാതിൽക്കൽ നിൽക്കുന്നു. അതിന്റെ ആഗ്രഹം നിങ്കലേക്കാകുന്നു. (ഉൽപ്പത്തി 4:7).

ജാഗ്രതയോടിരിക്കുന്നതിന്റെ ആവശ്യകത രണ്ട് ഉദാഹരണങ്ങളിലൂടെ വിശദമാക്കുന്നു.

1) കല്യാണവിരുന്നിന് പോയി വൈകിതിരിച്ചെത്തുന്ന വീട്ടെജമാനൻ. 2) വീട്ടിൽ കടന്നു മോഷ്ടിക്കുവാൻ വരുന്നവൻ. ഈ രണ്ടു കൂട്ടരിലും ഒരുപോലെയുള്ള കാര്യം ഇരുവരും എപ്പോൾ വരുന്നു എന്ന് മുൻകൂട്ടി പറയുക സാദ്ധ്യമല്ല. അതിനാൽ വീട്ടെജമാനനെ പ്രതീക്ഷിച്ചു ഭൃത്യന്മാരും മോഷ്ടാവിനെ പേടിച്ച് ഗൃഹനായകനും ജാഗരൂകരാകണം. അതുപോലെ ക്രിസ്തുവിനെ അനുഗമിക്കുന്നവരായ നാമും ഭൃത്യന്മാരെപ്പോലെയും ഗൃഹനാകനെപ്പോലെയും ജാഗ്രത പാലിക്കണം.

**2) വിശ്വസ്തതയോടെ കാത്തിരിക്കണം**

യജമാനൻ ഏതുസമയത്ത് വന്നാലും യജമാനനെ സ്വീകരിക്കുവാൻ തക്കവണ്ണം വിശ്വസ്തതയോടെ കാത്തിരിക്കുവാൻ സാധിക്കണം. കർത്താവിന്റെ രണ്ടാമത്തെ വരവ് എപ്പോൾ സംഭവിക്കുന്നു എന്ന് നമുക്കറിയുകയില്ല. കള്ളൻ രാത്രിയിൽ വരുംപോലെ കർത്താവിന്റെ നാൾ വരുന്നു. മറ്റുള്ളവരെ കാണിക്കുവാനുള്ള ബാഹ്യമായ പ്രകടനങ്ങളോടെയല്ല പിന്നെയോ ആന്തരികമായി ഒരുങ്ങി കാത്തിരിക്കുവാൻ കഴിയണം. അധാർമ്മിക ജീവിതത്തിൽ നിന്ന് ഒഴിഞ്ഞ് വിശുദ്ധിയിലും സത്യത്തിലും ദൈവത്തെ മുൻനിർത്തി ജീവിക്കുക. യജമാനൻ വരുമ്പോൾ വിശ്വസ്തതയോടെ കാണുന്ന ദാസന്മാരെ തനിക്കുള്ള സകലത്തിനും അവനെ വിചാരകനാക്കിവെക്കും. വിശ്വസ്ത ദാസന്റെ ഉത്തരവാദിത്വം എന്നു പറയുന്നത് വേലക്കാർക്ക് തക്കസമയം ആഹാരം വിഭജിച്ചു നൽകുക എന്നതാണ്. വിശ്വസ്തതയോടു കൂടിയുള്ള ഒരു കൗദാശിക ജീവിതം ആണ് ഇവിടെ വിവക്ഷിക്കുന്നത്. വ്യക്തിജീവിതത്തിൽ നമ്മോടുതന്നെ വിശ്വസ്തരായി ജീവിക്കുവാൻ നമുക്ക് സാധിക്കുന്നുണ്ടോ? ദൈവത്തോട് സമൂഹത്തോട് ഒക്കെ വിശ്വസ്തത പുലർത്തുവാൻ നമുക്ക് സാധിക്കുന്നുണ്ടോ? കൗദാശിക ജീവിതത്തിലൂടെ ജീവിതവിശുദ്ധിയിൽ നമുക്ക് വിശ്വസ്തതയോടെ ക്രിസ്തുവിനുവേണ്ടി നമുക്ക് കാത്തിരിക്കുവാൻ സാധിക്കണം. "ഞാൻ വിശുദ്ധൻ ആകയാൽ നിങ്ങളും വിശുദ്ധരാകുവിൻ" (1 പത്രോസ് 1:16).

**3) പ്രത്യാശയോടെ കാത്തിരിക്കണം**

"ആകയാൽ നിങ്ങളുടെ മനസ്സ് ഉറപ്പിച്ച് നിർമ്മതരായി യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിങ്കൽ നിങ്ങൾക്കു വരുവാനുള്ള കൃപയിൽ പൂർണ്ണപ്രത്യാശ വെച്ചുകൊൾവിൻ" (1 പത്രോസ് 1:13). യുഗാന്ത്യത്തെക്കുറിച്ചുള്ള പ്രത്യാശയോടെ ജീവിക്കണം. കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചുള്ള പ്രത്യാശയിൽ ജീവിക്കണം. ഇതുതന്നെയാണ് നാം വിശ്വാസപ്രമാണത്തിൽ എപ്പോഴും ഏറ്റുപറയുന്നത്. "മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റവനും സ്വർഗ്ഗത്തിലേക്ക് കയറി തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുന്നവനും ജീവിച്ചിരിക്കുന്നവരെയും മരിച്ചുപോയവരെയും വിധിപ്പാൻ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും". ഇനിയും വരുവാനിരിക്കുന്നവനുവേണ്ടി പ്രത്യാശയോടെ കാത്തിരിക്കണം. കർത്താവ് തന്റെ രണ്ടാമത്തെ വരവിൽ പ്രത്യാശയോടെ ഒരുക്കമുള്ളവരായി കണ്ടെത്തുന്നവരെ സ്വർഗ്ഗീയ വിരുന്നിലേക്ക് ക്ഷണിക്കുകയും അവിടുന്നുതന്നെ ശുശ്രൂഷകനായി നിന്നുകൊണ്ട് സകല സ്വർഗ്ഗീയാനന്ദങ്ങളും നൽകുകയും ചെയ്യും. യജമാനൻ തന്നെ പരിചാരകനായി നിന്നുകൊണ്ട് ശുശ്രൂഷ ചെയ്യുന്ന ഈ ഉപമയുടെ ഒരു ശരിയായ ചിത്രമാണ് ശിഷ്യന്മാരുടെ കാലുകൾ കഴുകുന്ന അനുഭവം. യജമാനൻ വരാൻ വൈകും എന്നുവിചാരിച്ച് പ്രത്യാശയില്ലാതെ തോന്നിയതുപോലെ തിന്നുകുടിച്ചു കൂത്താടുകയല്ല നാം ചെയ്യേണ്ടത്. ഏതുസമയത്തും യജമാനൻ വരാം ആയതിനാൽ ലഭിച്ചിരിക്കുന്ന ഉത്തരവാദിത്വങ്ങൾ യജമാനന്റെ ഇഷ്ടപ്രകാരം പ്രവർത്തിക്കുക എന്നതാണ് നമ്മുടെ കടമ. നമ്മുടെ കടമ മറന്ന് പ്രത്യാശ ഇല്ലാതെ ജീവിച്ചാൽ തന്റെ ദാസരുടെ കൂട്ടത്തിൽ നിന്ന് യജമാനൻ നമ്മെ പുറംതള്ളും. ദാസനായാലും കാര്യസ്ഥനായാലും ഓരോരുത്തർക്കും ഏൽപിച്ചിട്ടുള്ള ഉത്തരവാദിത്വം വിശ്വസ്തതയോടെ പ്രത്യാശയോടെ നിർവഹിക്കണം.

മണവാളൻ വരുമ്പോൾ എഴുന്നേറ്റ് വിളക്കു തെളിയിച്ച് മണവാളനെ സ്വീകരിക്കുവാനുള്ളവരാണ് പരേതർ. കർത്താവ് പിതൃസന്നിധിയിലേക്ക് കയറിപ്പോയിരിക്കുന്നത് നമുക്കുവേണ്ടി വാസസ്ഥലം ഒരുക്കുവാനാണ്. നമുക്കുള്ള വാസസ്ഥലം ഒരുക്കി തിരികെവന്ന് നമ്മെ കൂട്ടിക്കൊണ്ട് പോകും എന്നുള്ളതാണ് നമുക്ക് ലഭിച്ചിരിക്കുന്ന ഏറ്റവും വലിയ മാറ്റമില്ലാത്ത വാഗ്ദാനം. ഈ ലോകത്തിൽ നിന്നുള്ള വേർപാട് ലോകപ്രകാരം ദുഃഖജന്യമെങ്കിലും പാപപങ്കിലമായ ഈ ലോകത്തിൽനിന്ന് വേർപെട്ട് കർത്താവിനോടു ചേരുന്നത് ഭാഗ്യാവസ്ഥയാണെന്ന് വിശ്വസിച്ചാൽ മരണം വിഷമുള്ളത് അല്ലാതാകും. മരണം അപ്രതീക്ഷിതമാണെങ്കിലും ആ മരണം തരുന്ന ഒരു ശൂന്യത വാസ്തവമാണെങ്കിലും കർത്താവിന്റെ ജീവനുള്ള വചനങ്ങൾ നമുക്ക് ആശ്വാസവും പ്രത്യാശയും നൽകുന്നു. 'എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും". അത് നമുക്ക് വിശസിച്ച് നമ്മുടെ വാങ്ങിപ്പോയ പ്രിയപ്പെട്ടവരെ ബലിപീഠത്തിൽ അനുസ്മരിക്കാം. അവരുടെ പ്രാർത്ഥന നമുക്ക് കാവലും കോട്ടയുമായിരിക്കട്ടെ!



# "The Unseen Purses"

## (Sunday Commemorating the Faithful Departed)

## Luke 12:32-49



**Fr. Geevarghese Thomas**

Christ's teachings peculiarly connoted the mysteries of the Kingdom of God. His teachings chisel the human conscience to lead a life preparing in the virtues of becoming heirs of the Kingdom of God. One such teaching is today's Gospel portion. It uses certain keen images connecting our earthly lives in fruition of inheriting the promised Kingdom. The core of this portion is emphasising the traits like watchfulness and eagerness in the Christian dynamics. These traits have been generally highlighted by Christ in teaching the eschatological affairs in the history of creation.

**Reflections**

**1. The treasures for the soul is discovered from the pursuits on earth.**

The human life on earth exemplifies God's majestic creation. It drastically surpasses the comprehension of our rational intelligence. In the creation history and until Christ's second coming, the Theological term "image and likeness" is essentially three-dimensional. The first is the image and likeness of God, with which we were created. In simpler terms of limited comprehension, it is the "soul" in us. With sin, there had some distortions been induced by our free choice. Remember, Adam realising the skin (and being naked). This state made the body as the chariot of the soul. The second dimension is the blessed state of God's Incarnation, assuming our weak "image and likeness", the human flesh or the body. We can see this idea in St. Paul's writing as well - *"God made him who had no sin 'to be sin' for us, so that in him we might become the righteousness of God"* (2 Corinthians 5:21). The hymn from the matins of Wednesday common prayers in Syriac Orthodox Liturgy has this expression -

*Glory to – the Holy Father*
*Who sent forth His Holy Son*
*And He dwelt – in the holy womb*
*That we might become like Him*
*He became a son of man*
*In our image and likeness*
*That He might make us sons of*
*His Father and partakers – of His One Holy Spirit.*

(*Kolo*, Morning, Wednesday, *Sheema Namaskaram*)

He became a son of man in our image and likeness that we might become like Him. In this dimension the body has a chariot role for the soul. The third dimension is again a mystic state as with the resurrection of Christ our Lord. Remember, how the disciples at first were perplexed and frightened in the post resurrection appearances of Jesus Christ (Luke 24:36-39; John 20:11-16).

The "image and likeness" assumed by God is significant as an historic present. Christ rectified and blessed the disgrace and culpability of our earthly state and made it a transitory state, to potentially attain the treasures of the Kingdom of God. Jesus says - *"Do not be afraid, little flock, for it is your Father's good pleasure to give you the kingdom. Sell your possessions and give alms. Make purses for yourselves that do not wear out, an unfailing treasure in heaven, where no thief comes near and no moth destroys. For where your treasure is, there your heart will be also"* (Luke 12:32-34). The purses for the body is perishable. Whatever we gain to facilitate our body will be ceased when the body returns to soil. But, the purses for the soul is unseen, yet an unfailing elixir which make us worthy of the promises of the eternal life. The purses for the soul help us in Christian perfection. These purses are the means with which we justify our "image and likeness" to grow in the potential of the third mystic dimensional state in eternity. Now what are the purses of the soul? There is a *shloka* in the Noble Sayings, which are collected from many ancient Indian writings.

Meaning – Knowledge is the friend of a person at foreign land; at home (his) wife is the friend; medicine is the friend of a sick person; Religion (faith) is the friend of a dead (departed) person.

The religion (or faith) intended in the *shloka* is the principles and virtues one possessed and executed during one's life tenure on earth. For faith to be the friend of a dead (departed) person, there has to be some reality after the transitory phase on earth. For one's faith principles and values sown on earth, will be reaped as certain experience in another state of eternity. It is the pursuit of our hearts desire on earth, which becomes the unseen purses of our soul. Humility, love, forgiveness, charity and holy communion are the treasures of the unseen purses of the soul. They might not be gaining things for our body, but they do make us attain Christ's likeness in this world and in the world to come. These 'treasure fruits' grow from the seed of conviction in Christ. This seed of conviction has the potential of transforming our mortal state into the promises of the eternal Paradise. Did not the thief crucified at the right side lay a perfect example for us? The "pain" of the Cross he bore before his conviction in Christ was an unglorified experience. But, the moment he confessed Jesus, his "pain" in faith was converted into discipleship and making him worthy of the treasures of the glorified promise of the Paradisiacal state. Just few moments before he died, the only purse he could gain for his soul was "bearing Cross in faith".

Life in Christ has to germinate from our own conviction in Christ and grow in bearing fruits of the treasures for the soul. This seed-life is again twofold. We first become the seeds of conviction to bear fruits of the Holy Spirit. We become seeds a second time when we are buried, awaiting our resurrection in the glorious second coming of our Lord Jesus Christ. The faithful departed of the Holy Church are like seeds which will be raised as the trees of the Paradise.

**Conclusion**

Jesus teaches us to make treasures in heaven and be watchful and work readily until His second coming. To be watchful and diligent is to realise and grow in the light within us. Some of us might have seen this incident when a bird sees it's reflection in our window glass and it's reaction. It might be thinking of a different bird been there, or been captured inside. Let this incident strike us to learn something. We do know what are the purses or treasures which make our "soul" captive into dark and evil world. Let us grow the seed of conviction in Christ by being powered by "the Waters" (Sacramental Life) and "the Light" (virtues of Holy Spirit) to be raised and flourish as the palm trees of the New Jerusalem! May God bless us.





മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസനാധിപനും, മൗണ്ട് താബോർ ദയറായുടെ സ്ഥാപക പിതാവുമായ തോമാ മാർ ദിവന്നാസ്യോസ് കാലം ചെയ്തതിന്റെ അമ്പതാം വർഷത്തിൽ താബോർ സന്യാസ സമൂഹം വിഭാവനം ചെയ്ത ഭവന ദാന പദ്ധതി ആണ് 'ഇടം.' 100 ഭവനം പണിത് പൂർത്തീകരിക്കുക എന്നതാണ് ലക്ഷ്യം. ആദ്യ വീടിന്റെ കൂദാശ കർമ്മം ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് നിർവഹിച്ചു.



## സിറ്റി ഓഫ് ലണ്ടൻ പള്ളിയുടെ പുനഃർനാമകരണ പ്രഖ്യാപനം നടത്തി

ലണ്ടൻ: യുകെ, യൂറോപ്പ് ആൻഡ് ആഫ്രിക്ക ഭദ്രാസനത്തിൽ സിറ്റി ഓഫ് ലണ്ടൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന ഓർത്തഡോക്സ് ദേവാലയത്തിന്റെ പുനഃർനാമകരണ പ്രഖ്യാപനം നടത്തി. ഭദ്രാസന മെത്രാപ്പൊലീത്താ എബ്രഹാം മാർ സ്തേഫാനോസാണ് വിശുദ്ധ കുർബാനയോട് അനുബന്ധിച്ച് 'സെന്റ് ജോർജ് ഇന്ത്യൻ ഓർത്തഡോക്സ് ചർച്ച്' എന്ന പേരിൽ പുനർ നാമകരണ പ്രഖ്യാപനം നടത്തിയത്. വിശുദ്ധ കുർബാനയ്ക്ക് എബ്രഹാം മാർ സ്തേഫാനോസ് മുഖ്യ കർമികത്വം വഹിച്ചു. ഇടവക വികാരി എബ്രഹാം ജോർജ് കോർഎപ്പിസ്കോപ്പ, ഫാ. നിതിൻ പ്രസാദ് കോശി, ഫാ. പി ജെ ബിനു എന്നിവർ സഹ കാർമികത്വം വഹിച്ചു. ലണ്ടനിലെ മൊന്യൂമെന്റിലാണ് സെന്റ് ജോർജ് ഇന്ത്യൻ ഓർത്തഡോക്സ് ചർച്ചിന്റെ ആരാധന ഉണ്ടാവുക. എല്ലാ ഞായറാഴ്ച ദിവസങ്ങളിലും ഇവിടെ കുർബാന ഉണ്ടാകും.



ബോംബെ ഓർത്തഡോക്സ് കൺവൻഷനിൽ ഡോ. ഗീവർഗ്ഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്താ വചന പ്രഘോഷണം നടത്തുന്നു. ഗീവർഗ്ഗീസ് മാർ കൂറിലോസ്, പുതുതായി ചുമതല ഏറ്റെടുത്ത ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. ഗീവർഗ്ഗീസ് മാർ തെയോഫിലോസ് എന്നിവർ സമീപം.



കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ ആഭിമുഖ്യത്തിൽ മാർ തേവോദോസിയോസ് മെമ്മോറിയൽ എവറോളിങ്ങ് ട്രോഫിയ്ക്കു വേണ്ടി നടത്തിയ 11-ാമത് ഇന്റർ-പ്രെയർ ഗ്രൂപ്പ് ബൈബിൾ ക്വിസ് മത്സരത്തിൽ സാൽമിയ സെന്റ് ജോൺസ് പ്രാർത്ഥനാ യോഗം ഒന്നാം സ്ഥാനം കരസ്ഥമാക്കി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. മഹാ ഇടവക വികാരി ഫാ. ലിജു കെ. പൊന്നച്ചൻ, ജിനു ചാണ്ടി എന്നിവർ പ്രസംഗിച്ചു.

## വടക്കൻപറവൂർ പള്ളിയുടെ കേസ് കേരളാ ഹൈക്കോടതിയിലേക്ക്

കൊച്ചി: വടക്കൻപറവൂർ സെന്റ് തോമസ് പള്ളിയുടെ ഒറിജിനൽ സ്യൂട്ട് എറണാകുളം ഫസ്റ്റ് അഡീഷണൽ ജില്ലാ കോടതി തള്ളിയതിനെതിരെ ഓർത്തഡോക്സ് സഭാ വികാരിമാർ സമർപ്പിച്ച അപ്പീൽ കേരളാ ഹൈക്കോടതി ഫയലിൽ സ്വീകരിച്ചു. വികാരിമാർക്ക് വേണ്ടി സീനിയർ അഭിഭാഷകൻ എസ്. ശ്രീകുമാർ, അഡ്വ. റോഷൻ ഡി. അലക്സാണ്ടർ എന്നിവർ ഹാജരായി.



## റോയ് ചാക്കോ ഇളമണ്ണൂർ ഡെപ്യൂട്ടി ഡയറക്ടർ

തിരുവനന്തപുരം; ഇന്ത്യൻ ഇൻഫർമേഷൻ സർവീസിലെ സീനിയർ ഓഫീസർ ആയ റോയ് ചാക്കോ ഇളമണ്ണൂരിന് ഡെപ്യൂട്ടി ഡയറക്ടർ ആയി സ്ഥാനക്കയറ്റം ലഭിച്ചു. കേന്ദ്ര ഗവണ്മെന്റിന്റെ പബ്ലിക്കേഷൻസ് ഡിവിഷനിൽ അസിസ്റ്റന്റ് ഡയറക്ടർ ആയിരുന്നു ഇതുവരെ. 1993-ൽ കേന്ദ്ര സർവീസിൽ പ്രവേശിച്ച റോയ് ചാക്കോ ഡൽഹി ആകാശവാണി മോണിറ്ററിങ് സർവീസിൽ BBC, Radio Australia, CNN വാർത്തകളുടെ മോണിറ്റർ ആയാണ് സേവനം ആരംഭിച്ചത്. തുടർന്ന് പ്രസ്സ് ഇൻഫർമേഷൻ ബ്യൂറോ കൊച്ചി, തിരുവനന്തപുരം ഓഫീസുകളിൽ സേവനമനുഷ്ഠിച്ചു. തിരുനെൽവേലി, തൂത്തുക്കുടി, കന്യാകുമാരി ജില്ലകളിൽ ഫീൽഡ് പബ്ലിസിറ്റി ഓഫീസർ ആയിരുന്നു. തിരുവനന്തപുരം ആകാശവാണി നിലയത്തിൽ 11 വർഷം ന്യൂസ് എഡിറ്റർ ആയിരുന്നു. കോഴിക്കോട് ആകാശവാണി നിലയത്തിലും കുറച്ചുനാൾ ന്യൂസ് എഡിറ്റർ ആയി ജോലി ചെയ്തിട്ടുണ്ട്. തിരുവനന്തപുരം നിലയത്തിൽ അസിസ്റ്റന്റ് ഡയറക്ടർ (ന്യൂസ്) ആയി ഒരു വർഷം സേവനമനുഷ്ഠിച്ചു. തുടർന്ന് തിരുവനന്തപുരത്ത് പബ്ലിക്കേഷൻ ഡിവിഷനിൽ അസിസ്റ്റന്റ് ഡയറക്ടർ ആയി. കേന്ദ്ര ഗവൺമെന്റിന്റെ നെറ്റ് യോജന മാസികയുടെ സീനിയർ എഡിറ്റർ ആണ് നിലവിൽ.

മലങ്കര ഓർത്തഡോക്സ് സഭയുമായി ബന്ധപ്പെട്ട 2 ഗ്രന്ഥങ്ങളുൾപ്പെടെ 8 പുസ്തകങ്ങളുടെ രചയിതാവാണ്. സഭാ വിഷയങ്ങൾ ഉൾപ്പെടെ 500-ലേറെ ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. കേന്ദ്ര സർക്കാരിനായി 5 പുസ്തകം എഡിറ്റ് ചെയ്തു പ്രസിദ്ധികരിച്ചിട്ടുണ്ട്.

ഇളമണ്ണൂർ St. Thomas Orthodox പള്ളിയിൽ നിരവധി വർഷം സൺഡേ സ്കൂൾ അധ്യാപകനും 14 വർഷം മദ്ബഹാ ശുശ്രുഷകനും ഒരു വർഷം ഇടവക സെക്രട്ടറിയും ആയിരുന്നു. കോട്ടയം, ആലപ്പുഴ YMCA കളിൽ സെക്രട്ടറി ആയും സേവനം ചെയ്തിട്ടുണ്ട്. കുണ്ടറ MGDGHS അധ്യാപിക ജയ്സി സൂസൻ തോമസ് ആണ് ഭാര്യ. ഏക മകൻ ഇംഗ്ലണ്ടിൽ ജോലി ചെയ്യുന്നു.



വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിനെ മലങ്കര ഓർത്തഡോക്സ് സഭയുടെ മൂന്നാമത്തെ പ്രഖ്യാപിത പരിശുദ്ധനായി ആറാം കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ പ്രഖ്യാപിക്കുന്നു. ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ്, പൗലോസ് മാർ മിലിത്തിയോസ് (പ. പൗലോസ് രണ്ടാമൻ ബാവാ), ഫാ. കെ. വി. ജോസഫ് (മാനേജർ, പഴയസെമിനാരി), തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, യൂഹാനോൻ മാർ മിലിത്തോസ് എന്നിവർ സമീപം. (കെ. വി. ജോസഫ് റമ്പാച്ചൻറെ ശേഖരത്തിൽ നിന്നും)



## ദൈവാലയങ്ങളിൽ വേദപഠനത്തിന് പ്രാധാന്യം നൽകണം: മാർ സ്തേഫാനോസ്

സ്വിണ്ടൻ: ദൈവാലയങ്ങളിൽ വേദപഠനത്തിനു പ്രാധാന്യം നൽകണമെന്ന് എബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പൊലീത്ത പറഞ്ഞു. ഭദ്രാസനത്തിന്റെ വൈദിക കൂട്ടായ്മ യോഗത്തിൽ അധ്യക്ഷത വഹിച്ചു സംസാരിക്കുകയായിരുന്നു മെത്രാപ്പൊലീത്ത. കുഞ്ഞുങ്ങളിലേക്കും യുവാക്കളിലേക്കും ദൈവ ബോധമുണ്ടാക്കാൻ വേദപഠനത്തിന് ഏറെ പ്രാധാന്യമുണ്ടെന്നും മെത്രാപ്പൊലീത്ത കൂട്ടിച്ചേർത്തു.

സ്വിണ്ടനിലെ മലങ്കര ഹൗസിൽ നടന്ന വിശുദ്ധ കുർബാനക്ക് ശേഷം വൈദികർക്കായുള്ള പഠന ശിൽപശാലയും ആധ്യാത്മിക സംഘടനകളുടെ പ്രവർത്തനങ്ങളുടെ വിലയിരുത്തലും നടന്നു. ഭദ്രാസനാധിപനായി ചുമതലയേറ്റ ശേഷം നടന്ന ആദ്യ വൈദിക യോഗത്തിൽ മെത്രാപ്പൊലീത്തയെ ഭദ്രാസന സെക്രട്ടറി ഫാ. ഹാപ്പി ജേക്കബ്, കൗൺസിൽ അംഗങ്ങളായ ഫാ. എൽദോസ് പി. വർഗീസ്, ഫാ. മാത്യൂസ് കുര്യാക്കോസ്, വൈദികസംഘം സെക്രട്ടറി ഫാ. വർഗീസ് ടി. മാത്യു എന്നിവരുടെ നേതൃത്വത്തിൽ വൈദികർ സ്വാഗതം ചെയ്തു.




ഇടുക്കി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ഭവന നിർമ്മാണ പദ്ധതിയായ വീട് ഭവന നിർമ്മാണ പദ്ധതിയിലൂടെ നിർമ്മിച്ച് നൽകിയ അഞ്ചാമത്തെ ഭവനത്തിന്റെ കൂദാശ കർമ്മം പാമ്പനാർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ സഖറിയാ മാർ സേവേറിയോസ് നിർവ്വഹിച്ചു.

# ഭവന നിർമ്മാണ സഹായ പദ്ധതി കമ്മറ്റിയെ നിയമിച്ചു.

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭവന നിർമ്മാണ സഹായ പദ്ധതിയുടെ പ്രസിഡന്റ് ആയി ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായെയും കൺവീനർ ആയി ജിജു പി. വർഗീസിനെയും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിയമിച്ചു. കമ്മിറ്റി അംഗങ്ങൾ ആയി വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഗീവർഗീസ് മാത്യു, ഫാ. അലക്സ് മാത്യു, ഫാ. കുര്യാക്കോസ് പീറ്റർ, ഫാ. ജേക്കബ് ഫിലിപ്പ്, ഫാ. ബിജു മാത്യു, ഉമ്മൻ ജോൺ, സുനിൽ പി. ഉമ്മൻ, സി.കെ. റെജി, ജേക്കബ് കൊച്ചേരി, അഡ്വ. ജോൺസൺ കെ. കുര്യൻ, കോശി ഉമ്മൻ, പി.യു. ഷാജൻ, ഷാലു ജോൺ, ഗീവീസ് മർക്കോസ്, പി.കെ. പ്രജോദ്, എൻ. എ. അനിൽമോൻ, പൈലി വാതിയാട്ട്, അലക്സ് കെ. പോൾ, സിബി ജോൺ, നിതിൻ മണക്കാട്ടുമണ്ണിൽ, സണ്ണി മത്തായി എന്നിവരെയും നിയമിച്ചു.



**മലങ്കര ഓർത്തഡോക്സ് സഭയുടെ UK, Europe, Africa ഭദ്രാസനത്തിലുള്ള ദക്ഷിണാഫ്രിക്കയിലെ ജൊഹനാസ്ബർഗ്ഗിലുള്ള സെന്റ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഫെബ്രുവരി 11, 12 തീയതികളിൽ നടക്കും. ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, എബ്രഹാം മാർ സ്തെഫാനോസ് എന്നിവർ മുഖ്യ കർമികത്വം വഹിക്കും.**



**തോട്ടയ്ക്കാട് മാർ അപ്രേം ഇടവക വികാരിയുടെ നേതൃത്വത്തിൽ ഇടവകാംഗങ്ങൾ ബാംഗ്ലൂർ ദയാഭവൻ സന്ദർശിച്ചപ്പോൾ.**

**പെരുമ്പടവം സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ വളയം പ്രായിൽ സജി സ്ക്കറിയയുടെ മകൻ റോജിൻ സജി എറണാകുളം ജില്ല ബോഡി ബിൽഡിംഗ് മത്സരത്തിൽ ഒന്നാം സമ്മാനാർഹനായി.**





**മാവേലിക്കര ഭദ്രാസനം നേതൃത്വം നൽകുന്ന 25-ാമത് മാവേലിക്കര ഓർത്തഡോക്സ് കൺവൻഷൻ തഴക്കര തെയോഭവൻ അരമന അങ്കണത്തിൽ തുടക്കം കുറിച്ചു. ഡോ. ജോഷ്വാ മാർ നിക്കോദീമോസ് ഉത്ഘാടനം ചെയ്തു.**




**ലോക അർബുദ ദിനത്തിൽ പരുമല ആശുപത്രിയിൽ അർബുദ വിമുക്തരായവരുടെയും ഓൺകോളജി ഡിപ്പാർട്ട്മെന്റ് ഡോക്ടർസിന്റെയും സ്റ്റാഫിന്റെയും സ്നേഹസംഗമം നടത്തി. ഒരു ദിനം മുഴുവനും അർബുദ വിമുക്തർക്കുവേണ്ടി മാറ്റിവച്ചുകൊണ്ടാണ് പരുമല ആശുപത്രി ആവരോടുള്ള കരുതൽ അറിയിച്ചത്. പത്മഭൂഷൻ കെ. എസ്. ചിത്ര ഓൺലൈനായി പങ്കെടുത്തത് ഈ സംഗമത്തിന്റെ ഊഷ്മളമുഹൂർത്തം ആയി. ഉച്ചയ്ക്കു ശേഷം നടന്ന സംവേദനത്തിൽ ഫാ. ബോബി ജോസ് കട്ടിക്കാടിന്റെ ആത്മീയ കരുതലിന്റെ തെളിമായർന്ന പ്രഘോഷണവും ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ വാക്കുകളും കടന്നുവന്നവരുടെ മനസ്സുകളെ പ്രോജ്ജലിപ്പിച്ചു.**

## ‘മെൽത്തോ 2023’

ബാംഗ്ലൂർ: ഭദ്രാസന കൺവെൻഷൻ, ‘മെൽത്തോ 2023’ ഫെബ്രുവരി 17, 18, 19 തീയതികളിൽ ക്യാമ്പസ് ക്രൂസൈഡ് ഓഡിറ്റോറിയത്തിൽ വെച്ചു നടത്തപ്പെടുന്നു. ബാംഗ്ലൂർ ഭദ്രാസന മെത്രാപോലിത്ത എബ്രഹാം മാർ സെറാഫിം മെത്രാപോലിത്തയുടെ നേതൃത്വത്തിൽ ഫാ. കോശി തോമസ് ജനറൽ കൺവീനറായി വിവിധ കമ്മറ്റികൾ രൂപീകരിച്ചു, കൺവെൻഷനിൽ ഇടുക്കി ഭദ്രാസന മെത്രാപോലിത്ത അഭിവന്ദ്യ സഖറിയ മാർ സേവേറിയോസ് മെത്രാപോലിത്ത വചനപ്രഘോഷണം നടത്തുന്നു. കൺവെൻഷനോട് അനുബന്ധിച്ചു വിവിധ പഠന ക്ലാസുകൾ നടത്തുന്നതും വിവിധ മേഖലകളിൽ പ്രഗത്ഭരായ ഭദ്രാസനത്തിലെ വ്യക്തികളെ ആദരിക്കുന്നതും ആകുന്നു. വെള്ളിയാഴ്ച്ച വൈകിട്ട് 6 മണിക്ക് സന്ധ്യ പ്രാർത്ഥനയോടുകൂടി കൺവൻഷൻ ആരംഭിക്കും.

മലങ്കര ഓർത്തഡോക്സ് സഭ

**റിട്ടയേർഡ് പ്രീസ്റ്റ് ഫെല്ലോഷിപ്പ്**

**മുതിർന്ന വൈദീകരുടെ സൗഹൃദ കൂട്ടായ്മ വാർദ്ധക്യത്തിന്റെ ഏകാന്തതയിൽ നിന്ന് സാമൂഹ്യ സാഹോദര്യ സൗഹൃദത്തിലേക്ക് ഒരു ചുവടുവെപ്പ്. സെമിനാരി ജീവിതം മുതൽ നേരിട്ടതും അനുഭവിച്ചതും നടന്നു കയറിയതുമായ ജീവിത സാഹചര്യങ്ങളുടെ സമ്മിശ്ര സ്മരണകൾ അയവിറക്കവാൻ ഒരവസരം.**

2023 ഫെബ്രുവരി 17 വെള്ളി, രാവിലെ 8:30 മുതൽ ഉച്ചയ്ക്ക് 1:00 മണി വരെ

AB CREATIONS 9778334565



**പ. കാതോലിക്കാ ബാവാ പാണ്ടങ്കരി സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ.**

## വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയുടെ കേസ് ഡിക്രിയായി

മൂവാറ്റുപുഴ: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപെട്ട വടകര സെന്റ് ജോൺസ് പള്ളിയുടെ ഒറിജിനൽ സൂട്ട് ഡിക്രിയായി. മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ ഓർത്തഡോക്സ് സഭയുടെ 1934-ലെ സഭാ ഭരണഘടനപ്രകാരം നിയമിതനായ വികാരിയെ തടസ്സപ്പെടുത്തിയതിന് എതിരെ വികാരി നൽകിയ ഇൻജങ്ഷൻ സൂട്ടാണ് ഡിക്രിയായത്. നേരത്തെ വിഘടിത വിഭാഗത്തിന് എതിരെ താൽക്കാലിക നിരോധനം ഏർപ്പെടുത്തിയിരുന്നു. തുടർന്ന് ആ വിധി നടപ്പിലാക്കിയിരുന്നു.

വിസ്താരം നടത്തി തെളിവെടുപ്പ് പൂർത്തിയാക്കി വിഘടിത വിഭാഗത്തിന് ശാശ്വത നിരോധനം ഏർപ്പെടുത്തിയ വിധിയാണ് മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ നിന്നുണ്ടായിട്ടുള്ളത്. ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. തോമസ് അധികാരം ഹാജരായി.



## മാർ അപ്രേം അവാർഡ് ബേസിൽ ജോസഫിന്

തോട്ടയ്ക്കാട്: സംഗീത, സാഹിത്യ, കലാ മേഖലകളിൽ മികവ് പുലർത്തുന്നവർക്കു തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി ഏർപ്പെടുത്തിയിരിക്കുന്ന മാർ അപ്രേം അവാർഡിനു പ്രമുഖ സിനിമ നിർമ്മാതാവും, തിരക്കഥാകൃത്തും, സംവിധായകനും, നടനുമായ ബേസിൽ ജോസഫ് തിരഞ്ഞെടുക്കപ്പെട്ടു. ഫെബ്രുവരി 23 വ്യാഴാഴ്ച വൈകിട്ട് 7 മണിക്ക് ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയ മാർ സേവേറിയോസിന്റെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനത്തിൽ വെച്ച് അവാർഡ് സമ്മാനിക്കും. കുഴിമറ്റം ബഥനി ആശ്രമാംഗവും അശരണരുടെ ആലംബവും സാത്വികനും സന്യാസിവര്യനുമായ ജോസഫ് റമ്പാനെ യോഗത്തിൽ സഖറിയ മാർ സേവേറിയോസ് ആദരിക്കും.

പ്രമുഖ വേദശാസ്ത്രജ്ഞനും സുറിയാനി പണ്ഡിതനുമായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, പ്രമുഖ സിനിമാ നടനും മലങ്കര സഭാംഗവുമായ ക്യാപ്റ്റൻ രാജു, പ്രമുഖ ഗായകനും മലങ്കര സഭാംഗവുമായ കെ. ജി. മാർക്കോസ്, ഗാനരചയിതാവും സംഗീതജ്ഞനും ഗായകനുമായ പീറ്റർ ചേരാനല്ലൂർ തുടങ്ങിയവരെയാണ് മാർ അപ്രേം അവാർഡ് നൽകി മുമ്പ് ആദരിച്ചത്.



**പത്മശ്രീ പുരസ്കാര ജേതാവ് ചെറുവയൽ രാമനും പി.എസ്.സി. അംഗമായി തിരഞ്ഞെടുക്കപ്പെട്ട സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളജ് അധ്യാപകൻ ഡോ. ജിപ്സൺ പോളിനെയും ജൈവ കർഷകൻ എ. സി. ജോണിനെയും മലങ്കര ഓർത്തഡോക്സ് സഭ സുൽത്താൻ ബത്തേരി ഭദ്രാസനം അനുമോദിച്ചു. അനുമോദന ചടങ്ങിൽ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ മലങ്കരസഭയുടെ അനുമോദനമേകി.**

## പുസ്തകം




പരിശുദ്ധ വലിയ നോമ്പിന്റെ ആത്മാവിലേക്കു കടന്നുചെന്ന് ഉണർവിന്റെ ഉറവ തേടിയുള്ള ഒരു തീർത്ഥാടനത്തിലേക്കു നമ്മെ നയിക്കുകയാണ് 'വി. നോമ്പുകാല ധ്യാനങ്ങൾ' എന്ന ഈ ഗ്രന്ഥം. പ. നോമ്പിന്റെ പരമമായ ലക്ഷ്യം പാപം മൂലം നഷ്ടപ്പെടുത്തിയ പറുദീസ വീണ്ടെടുക്കുകയാണല്ലോ. ആധുനിക മനുഷ്യന്റെ ഈ അന്വേഷണത്തിന് ഒരു വഴിവെളിച്ചമാകും ഈ ഗ്രന്ഥം എന്നതിൽ സംശയമില്ല. വി. വേദപുസ്തകത്തിലെ ദൈവവചനങ്ങളെ ആഴമായി അപഗ്രഥിക്കുന്നതിനും അവയെ ഓർത്തഡോക്സ് വിശ്വാസവുമായി ചേർത്തു വയ്ക്കുന്നതിനും ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട്. ഈ ഗ്രന്ഥം വായിക്കുമ്പോൾ നോമ്പിലെ വേദപുസ്തക മനനം നോമ്പുകാല ചിന്തകളെ ഉദ്ദീപിപ്പിക്കുവാൻ എത്ര കണ്ട് പ്രയോജനപ്പെടും എന്ന് നമുക്ക് ബോദ്ധ്യമാകും. നോമ്പിലെ എല്ലാ വായനകളുടെയും ആഴവും പരപ്പും തേടി അത് പൗരസ്ത്യ അദ്ധ്യാത്മികതയുടെ ഉരകല്ലിൽ മിനുസപ്പെടുത്തി ചിട്ടയായവിധം ഈ ഗ്രന്ഥത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. ഒരു അനുഗൃഹീത പ്രഭാഷകനായി രണ്ടു വ്യാഴവട്ടക്കാലത്തോളം കൺവൻഷൻ വേദികളിൽ ഗ്രന്ഥകാരന്റെ നിറസാന്നിദ്ധ്യമുണ്ടായിരുന്നു എന്നത് ഈ രചനയ്ക്ക് കൂടുതൽ ആധികാരികതയും, മിഴിവും നൽകുന്നു.

**പ്രസാധകർ: സോഫിയാ ബുക്സ്, തിരുനക്കര, കോട്ടയം-686001.**

**ഫോൺ: 7012270083**